# CALENDAR

## JUNE 1944 JULY

| | JUNE | | | | | JULY | | | | |
|---|---|---|---|---|---|---|---|---|---|---|
| S | | 4 | 11 | 18 | 25 | 30 | 2 | 9 | 16 | 23 |
| M | | 5 | 12 | 19 | 26 | 31 | 3 | 10 | 17 | 24 |
| T | | 6 | 13 | 20 | 27 | | 4 | 11 | 18 | 25 |
| W | | 7 | 14 | 21 | 28 | | 5 | 12 | 19 | 26 |
| T | 1 | 8 | 15 | 22 | 29 | | 6 | 13 | 20 | 27 |
| F | 2 | 9 | 16 | 23 | 30 | | 7 | 14 | 21 | 28 |
| S | 3 | 10 | 17 | 24 | | 1 | 8 | 15 | 22 | 29 |

## The Standard Furniture Co., Ltd.,

**KALLAI, MALABAR.**



**Manufacturers of**

**HOUSEHOLD**

**and**

**OFFICE FURNITURE**

*Branches:-*

MADRAS— 34/35 General Patters Road, Mount Road.<br>
TRICHINOPOLY-Promenade Road, Cantt.<br>
COIMBATORE— Avanasi Road.<br>
BANGALORE— Kempegowda Road, Bangalore City.

# വിഷയവിവരം (Contents)







# മാപ്പിള റവ്യൂ

പുസ്തകം 4. | 1944 ജൂൺ | ലക്കം 2


## ഇസ്ലാമിക രാജ്യഭരണരീതി *

റസാക്ക് എം. രുബാഷ്

ഇസ്ലാമിക രാജ്യഭരണരീതി, ഇസ്ലാമിന്റെ മതപരവും സാമുദായികവുമായ ആദർശങ്ങൾ സമീചീനമായി സമ്മേളിക്കപ്പെട്ടതാണ്. ഇസ്ലാം ഉപദേശിക്കുന്ന സാഹോദര്യവും സമത്വവും മുസ്ലിംസമുദായം മുഴുക്കെ അനുഷ്ഠിച്ചുവരുന്നു; മാത്രമല്ല, മതത്തിന്റെ നിർദ്ദേശാനുസരണംമാത്രം ഭരണം നടത്തുവാൻ ഇസ്ലാംഭരണാധികാരികൾ നിർബ്ബന്ധിതരുമാണ്. ഏതൽക്കാരണങ്ങളാൽ, മനുഷ്യരിൽ ഉന്നതസ്ഥിതിയിൽ വർത്തിക്കുന്നവരും എളിയവരും ഒരേ നിലയിലാണ് കരുതപ്പെടുന്നതു. പ്രജായത്തസിദ്ധാന്തത്തിന്റെ മൂലതത്വം എന്നു പറയപ്പെടാവുന്ന "സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം", മററു വിധത്തിൽ പറയുകയാണെങ്കിൽ "ജനങ്ങൾക്കുവേണ്ടി ജനങ്ങളാൽ നിയന്ത്രിക്കപ്പെടുന്ന ജനകീയഭരണം" എന്ന തത്വത്തെ ആസ്പദിച്ചുള്ളതാണ് ഇസ്ലാം ഭരണരീതി; മാത്രമല്ല, ഇസ്ലാമിക നിയമങ്ങൾ വിഷമസമ്പൂർണ്ണമോ പ്രവർത്തനാതീതമോ അല്ലാത്തതിനാൽ സകലർക്കും ഒന്നുപോലെ സുഗ്രാഹ്യമായിട്ടുള്ളതാണ്. പ്രഥമമായി പരിശുദ്ധ ഖുർആനേയും, രണ്ടാമത് ദൈവദൂതനായ മുഹമ്മദ് (സ) പ്രവാചക തിരുമേനിയുടെ തത്വോപദേശങ്ങളേയും അടിസ്ഥാനമാക്കിയുള്ള ഇസ്ലാമിക നിയമങ്ങൾ ദൈവനിർദ്ദിഷ്ടങ്ങളാണ്; മററു പല ജനസമുദായത്തിന്റെ നിയമങ്ങളെപ്പോലെ അവ മററു വല്ലതിൽനിന്നും പകർത്തെടുത്തവയല്ല.

ഇസ്ലാമിക ജനപദത്തിലെ നിയമദാതാവ് അൽലാഹുവാണ്; അവിടത്തെ നിയമങ്ങൾ "ഷറീഅത്ത്" എന്ന പേരിൽ അറിയപ്പെടുന്നു. ഈ നിയമങ്ങൾ മനുഷ്യസമുദായത്തെക്കൊണ്ടംഗീകരിപ്പിക്കുന്നതിന്നു നിർദ്ദേശിക്കപ്പെട്ട ആളാണ് ഖലീഫ, അല്ലെങ്കിൽ രാജാവ്, അഥവാ ഇമാം—"അല്ലാഹുവിന്റെ പ്രതിപുരുഷന്മാർ." ഒരവസരത്തിൽ ഒരൊററ ഖലീഫയെ മാത്രമേ അവരോധിക്കുവാൻ പാടുള്ളു. "കളങ്കരാഹിത്യത്തിന്റെ പൂർണ്ണത, കുഴഞ്ഞുമറിഞ്ഞ കേസ്സുകളി

* ഇംഗ്ലീഷിൽനിന്നു

ൽ നിഷ്പക്ഷമായ വിധി പുറപ്പെടുവിക്കുന്നതിന്നത്യാവശ്യമായ നിയമ-മത സംഹിതകളുടെ വിജ്ഞാനം, അംഗവൈകല്യവിഹീനത, ജനങ്ങളെ ഭരിക്കുന്നതിനും രാജ്യകാര്യങ്ങൾ നിയന്ത്രിക്കുന്നതിനും വേണ്ടതു സൂക്ഷ്മവിജ്ഞാനം, മുസ്ലിംരാജ്യം സുരക്ഷിതമാക്കുന്നതിനും അവിശ്വാസികളോടെതിരിടുന്നതിനും വേണ്ട ധൈര്യവും കരുത്തും" ഇവയായിരിക്കണം അദ്ദേഹത്തിൻെറ ഗുണങ്ങൾ. ഈ മഹൽഗുണങ്ങൾ നിറഞ്ഞ ആരും ഖലീഫയായി അവരോധിക്കപ്പെടുന്നതിന്നർഹനാണ്. പല പുരാതനരാജ്യങ്ങളിലെന്നപോലെ ഇസ്ലാമിക രാഷ്ട്രത്തിൽ രാജത്വം പാരമ്പര്യാനുഗതമല്ല; നേരെമറിച്ചു, അതാതു കാലത്തെ തികഞ്ഞ സഹൃദയനും ഉൽകൃഷ്ടഗുണോപേതനും ആയ ഒരാളെ തൽസ്ഥാനത്തു തിരഞ്ഞെടുത്തു വാഴിക്കുകയാണ് പതിവ്—അതീതകാലത്തെ അറബികൾപോലും അനുഷ്ഠാനവിധേയമാക്കിയ ഒരു സമ്പ്രദായമാണിതു. ഒരു ഖലീഫ ഗർവ്വിയും ക്രൂരനുമാണെന്നനുഭവപ്പെടുന്ന വേളയിൽ, ഏതു സന്ദർഭത്തിലും അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കുവാൻ പൊതുജനങ്ങൾക്കു നിയമാനുവാദമുണ്ട്. കാരണം, "ഇസ്ലാമിക ഭരണഘടനയുടെ അടിസ്ഥാനതത്വം പൊതുജനങ്ങൾ ഭരണകർത്താവിൻെറ അധീശത്വം വഹിക്കുന്നു എന്നതാണ്." ഇസ്ലാമിലെ പ്രഥമനും പ്രാപ്തനുമായ ഖലീഫ അബൂബക്കർ സിദ്ദീക്ക്(റ) തൻെറപ്രജകൾക്ക് നൽകിയ താഴെചേർത്ത ഉൽബോധനങ്ങളിൽനിന്നു ഇതു അറിയാവുന്നതാണ്:—"പ്രിയപ്പെട്ട ജനങ്ങളേ, നിങ്ങളിൽ ഉത്തമനല്ല ഞാനെങ്കിലും എന്നെയാണ് നിങ്ങൾ നിങ്ങളുടെ പ്രധാന ഭരണാധികാരിയായി തിരഞ്ഞെടുത്തിരിക്കുന്നതു്. നീതിപൂർവ്വകമാണ് എൻെറ പ്രവൎത്തനങ്ങളെങ്കിൽ നിങ്ങളുടെ പരിപൂർണ്ണ സഹകരണം എന്നിൽനിന്നു പിൻവലിക്കരുതു്. നേരെമറിച്ചു ഞാൻ തെററു പ്രവർത്തിക്കുന്നപക്ഷം നിങ്ങളെന്നെ എതിർക്കുക. സത്യത്തിൽനിന്നാണു സത്യം സംജാതമാകുന്നതു്; അസത്യം രാജ്യദ്രോഹത്തിലേക്ക് വഴി തെളിയിക്കുകയേ ഉള്ളൂ. നിങ്ങളിൽ ദുർബ്ബലനായിട്ടുള്ളവൻെറ അവകാശങ്ങളെപോലും ഏററവുമധികം ബലവാൻെറതെന്നപോലെ സംരക്ഷിക്കപ്പെടുന്നതുവരെ ഞാനയാളുടെ ഒപ്പമായിരിക്കും; നിങ്ങളിൽ ഏററവും ശക്തനെപോലും, ആയാൾ അന്യായകർമ്മങ്ങളിൽനിന്നു തീരെ പിൻമാറുന്നതുവരെ, ദുർബ്ബലനായിട്ടു മാത്രമേ ഞാൻ പരിഗണിക്കുകയുള്ളൂ. ഞാൻ ദൈവത്തെ അനുസരിക്കുന്നേടത്തോളം കാലം മാത്രം നിങ്ങൾ എന്നെ അനുസരിച്ചുകൊണ്ടാൽ മതി. ദൈവത്തിൻെറയും അദ്ദേഹത്തിൻെറ പ്രവാചകൻെറയും നിർദ്ദേശങ്ങൾക്കു വിരുദ്ധമായി ഞാൻ പ്രവർത്തിക്കുകയാണെങ്കിൽ, എന്നെ അനുസരിക്കുമെന്ന സത്യപ്രതിജ്ഞയിൽനിന്നു നിങ്ങൾ മുക്തരായിത്തീരുന്നതാണ്".

ഇസ്ലാമിക ഭരണരീതിയിൽ, പരിശുദ്ധ ജീവിതത്തിൽ അനുവർത്തിക്കേണ്ടതിന്നാവശ്യമായ നിയമങ്ങൾക്കു വിധേയരാകുംവണ്ണം, സ്ത്രീകൾക്ക് പുരുഷന്മാരോ

ട്ട് സമാനമായ-തങ്ങളുടെ പരിശുദ്ധിയെ നിലനിർത്തേണ്ട സംഗതിയിൽ, ഒരു പക്ഷെ പുരുഷന്മാരിൽനിന്നുപരിയായ-സ്വാതന്ത്ര്യാധികാരങ്ങളാണുള്ളത്. "സ്വർഗ്ഗം മാതൃപാദങ്ങളിൽ സ്ഥിതിചെയ്യുന്നു." എട്ടാംശതകം മുതൽക്കുള്ള ഖലീഫമാരുടെ ഭരണകാലങ്ങളിൽ രാജ്യത്തിലെ ഓരോ പുരുഷനും നൽകിയ നിർദ്ദേശമാണിത്. അടിമകളും, അവിശ്വാസികൾ പോലും ഈ ഖലീഫമാരുടെ കാലത്ത് സമത്വവും ശാന്തിയും അനുഭവിച്ചിരുന്നു. അവിശ്വാസികൾ "സംരക്ഷിതർ" എന്നാണ് പറയപ്പെട്ടുവന്നിരുന്നത്; തദ്വാരാ അവരുടെ നിയമാധികാരങ്ങൾ അന്നുപോലും അവഗണിക്കപ്പെട്ടിരുന്നില്ല.

ഇസ്ലാമികരാജ്യത്തിൽ, പ്രജകളുടെ കർത്തവ്യം ഭരണകർത്താവിന്റെ നേരെ കൂറും ഭക്തിയും ഉള്ളവരായിരിക്കുകയാണ്; പകരം അദ്ദേഹം, "ഷരീഅത്തി"ന്റെ നിർദ്ദേശാനുസരണം രാജ്യഭരണം നടത്തുകയും, രാജ്യത്തെ വൈദേശികമായ ആക്രമണങ്ങളിൽനിന്നു രക്ഷിക്കുകയും, നീതിന്യായം നടത്തുകയും ശാന്തിയും സമാധാനവും പുലർത്തുകയും, പൊതുജനസ്വത്തു കാത്തുരക്ഷിക്കുകയും ചെയ്യേണ്ടതാണ്. അദ്ദേഹത്തിന്നു യാതൊരു തരത്തിലും അനാവശ്യമായ വല്ലതുമൊരധികാരം സ്വയം സ്വീകരിക്കുവാനോ, മതത്തിലെ വല്ലതുമൊരു നിയമത്തെ ഭേദഗതി ചെയ്യുവാനോ പാടുള്ളതല്ല. രാജ്യത്തിലെ മുതലെടുപ്പ് ഖറാജ് (ഭൂനികുതി), സക്കാത്ത് (ദരിദ്ര സംരക്ഷണനികുതി) ഇവ മാത്രമാണ്.

ചുരുക്കത്തിൽ ഇസ്ലാമിൽ മതം രാഷ്ട്രീയ മീമാംസയും നേരെമറിച്ചും ആണ്. മതത്തിന്റെ നിർദ്ദേശാനുസരണം മാത്രമേ രാജ്യത്തിലെ ഉയർന്ന വകുപ്പധികാരികളെ നിയമിക്കുവാൻ പാടുള്ളൂ. ഒരൊററ ഭരണാധികാരിയും ഒരൊററ നിയമ പുസ്തകവുമാണതിന്നുള്ളത്. ഖുർആനിൽ നിർദ്ദിഷ്ടമായ ആ നിയമം സകലൎക്കും ബാധകമായിരിക്കും.

---

# ചീനയിലെ പ്രാചീനാചാര്യൻ

മേക്കന്നത്ത് കുഞ്ഞികൃഷ്ണൻ നായർ, ബി. എ.

പൌരാണികകാലങ്ങളിൽ പൌരസ്ത്യരാജ്യങ്ങൾ പരിപക്വമായ തത്വചിന്തയും ആത്മജ്ഞാനവും നേടിയ പല ആചാര്യന്മാരുടെയും നിവാസഭൂമികളായിരുന്നുവെന്ന് തെളിയിക്കുവാൻ അനേകം ചരിത്രലക്ഷ്യങ്ങളുണ്ട്. ലോകാനുഗ്രഹാർത്ഥം വിജ്ഞാനപ്രചരണം നിർവ്വഹിച്ച കൃതകൃത്യരായ അനേകം ഗുരുവരന്മാരുടെ പേരുകൾ നമുക്ക് അഭിമാനപൂർവ്വം അനുസ്മരിക്കാം. ക്രിസ്തുദേവന്റെ തിരുവവതാരത്തിന്ന് എത്രയോ മുമ്പുതന്നെ അവരുടെ ധർമ്മപ്രബോധനത്തിന്റെ കിരണങ്ങൾ പൌരസ്ത്യദേശങ്ങളിൽ പരന്നിരുന്നു. അക്കാലങ്ങളിലെ ദേശീയപ്രമാണികളുടെ കൂട്ടത്തിൽ പ്രഥമകക്ഷ്യയിൽത്തന്നെ ഗണനീയനായ ഒരു പ്രസിദ്ധ തത്വചിന്തകനാണ് കൺഫ്യൂഷിയസ്സ്. ആ വിദ്വദ്വരേണ്യന്റെ ഉപദേശരത്നങ്ങൾ തികഞ്ഞ ചിന്താശക്തിയുടേയും നിറഞ്ഞ പാണ്ഡിത്യത്തിന്റെയും പരിണതഫലങ്ങളെന്ന നിലയിൽ ലോകം ഇന്നും ആദരിച്ചുവരുന്നു.

കൺഫ്യൂഷിയസ്സിന്റെ ജീവിതകാലം ക്രിസ്തുവിന്നു മുമ്പ് 551-നും 479-നും ഇടയിലുള്ള വർഷങ്ങളാണെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഇപ്പോൾ ചൈനയിൽ "ഷാൻടങ്" എന്നറിയപ്പെടുന്ന പ്രദേശത്തിന്റെ ഒരു ഭാഗമായിരുന്ന 'ലൂ' രാജ്യത്തിലാണ് അദ്ദേഹം ജനിച്ചത്. പരസ്പരം മത്സരിക്കുകയും ആധിപത്യത്തിന്നായി കലഹിക്കുകയുംചെയ്തു അനേകം ചെറിയ സ്വതന്ത്രരാജ്യങ്ങളായി അന്നു ചീന വിഭജിക്കപ്പെട്ടിരുന്നു. സമരപ്രധാനവും അസ്വസ്ഥവുമായ അക്കാലത്ത് യുദ്ധവൈദഗ്ധ്യം ആത്മരക്ഷയ്ക്കു മാത്രമല്ല, സമുദായത്തിൽ സമുന്നതമായ ഒരു പദവി സമ്പാദിക്കുന്നതിന്നും അത്യാവശ്യമായിത്തീർന്നു. കൺഫ്യൂഷിയസ്സിന്റെ പിതാവായ 'ഷൂലിയാങ്ഹെയ്' അതനുസരിച്ചു രണനൈപുണി നേടിയ ഒരു യോദ്ധാവായിരുന്നു. അദ്ദേഹം യുദ്ധപ്രാവീണ്യത്താൽ 'സൌ' ജില്ലയിലെ സേനാനായകനായി നിയമിക്കപ്പെട്ടു. പ്രഥമപത്നിയുടെ മരണത്തിനുശേഷം, എഴുപതാമത്തെ വയസ്സിൽ ലിയാങ് 'ചിങ്സായ്' എന്ന ഒരു സ്ത്രീയെ സഹധർമ്മിണിയായി വരിച്ചു. ആ വിവാഹത്തിൽ അദ്ദേഹത്തിന്നുണ്ടായ ഏക സന്താനമാണ് കൺഫ്യൂഷിയസ്സ്. പുത്രന്ന് മൂന്നുവയസ്സ് പ്രായമാകുമ്പോഴേക്കും ലിയാങ് ഇഹലോകവാസം വെടിഞ്ഞു. അദ്ദേഹത്തിന്റെ പദവി സമുന്നതമായിരുന്നുവെങ്കിൽക്കൂടി, സമ്പാദ്യം കേവലം തുച്ഛമായിരുന്നു. അതിനാൽ ചിങ്സായും പുത്രനും അരിഷ്ടതയിലും കഷ്ടതയിലുംതന്നെയാണ് കഴിഞ്ഞുകൂടിയത്.

കുട്ടിക്കാലത്ത് കൺഫ്യൂഷിയസ്സിന്ന് ഈശ്വരാരാധനയിൽ വലിയ താല്പര്യമായിരുന്നു. അഞ്ചോ ആറോ വയസ്സായിരുന്നപ്പോഠം വയസ്യരോടുകൂടി, മതിന്നവർ ദേവപ്രീത്യാ ചെയ്യുന്ന ത്യാഗകർമ്മങ്ങളെ അനുകരിച്ചു കളിക്കുകയായിരുന്നു ആ ബാലൻെറ പ്രധാനവിനോദം. പതിനഞ്ചാമത്തെ വയസ്സിൽ മാത്രമാണ് കൺഫ്യൂഷിയസ്സ് മറപ്രകാരം വിദ്യാഭ്യാസത്തിനു നിയുക്തനായത്. പത്തൊമ്പതാം വയസ്സിൽ അദ്ദേഹം വിവാഹംകഴിക്കുകയും അടുത്തകൊല്ലംതന്നെ അദ്ദേഹത്തിന് ഒരു പുത്രൻ പിറക്കുകയുംചെയ്തു. ഔരസപുത്രനെത്തുടന്നു അദ്ദേഹത്തിന്ന് രണ്ടു പുത്രിമാരുമുണ്ടായി. അക്കാലങ്ങളിൽ ജീവിതസമ്പാദനത്തിന്ന് നിവൃത്തികാണാതെ കൺഫ്യൂഷിയസ്സ് അനേകം അപ്രധാനങ്ങളായ ജോലികളിൽ പ്രവേശിക്കുവാൻ നിർബ്ബന്ധനായിത്തീന്നു.

എന്നാൽ, ഇരുപത്തിരണ്ടാമത്തെ വയസ്സിൽ കൺഫ്യൂഷിയസ്സ് ഒരു തത്വോപദേഷ്ടാവിൻെറയും അദ്ധ്യാപകൻെറയും പ്രവൃത്തി കൈക്കൊള്ളുകയും അതിനെത്തന്നെ സ്ഥിരമായ ജീവിതവൃത്തിയാക്കുവാൻ തീരുമാനിക്കുകയുംചെയ്തു. ധർമ്മതത്വങ്ങളിലും ഭരണമീമാംസകളിലും ഉപദേശങ്ങഠം ലഭിക്കേണമെന്നാഗ്രഹിച്ചവർ അദ്ദേഹത്തിൻെറ അന്തേവാസികളായിച്ചേന്നു. അചിരേണ ചീനയിൽ അദ്ധ്യാപനത്തിന് അദ്വിതീയനെന്ന പ്രശസ്തി കൺഫ്യൂഷിയസ്സിന്ന് സിദ്ധിച്ചു. അദ്ദേഹത്തിൻെറ അദ്ധ്യാപനരീതി ശിഷ്യരുടെ കാര്യഗ്രഹണശക്തിയും ചിന്താശീലവും വികസിപ്പിക്കുവാനുതകുന്നവിധം ഒരു പ്രത്യേകതയുള്ളതായിരുന്നു. അതിനെക്കുറിച്ചു അദ്ദേഹംതന്നെ ഒരിടത്തു ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട്: "ഒരു വിഷയത്തിൻെറ ഏററവും പ്രധാനമായ ഭാഗമാണ് ഞാൻ സാധാരണമായി അദ്ധ്യേതാക്കളുടെ മുമ്പാകെ വെക്കാറുള്ളതു. അവിടെ നിന്നുകൊണ്ടു വിഷയസ്വരൂപം മുഴുവൻ നോക്കിക്കാണുവാനൊ സാമാന്യമായെങ്കിലും ഗ്രഹിക്കുവാനോ സാധിക്കാത്ത വിദ്യാർത്ഥികഠംക്കുവേണ്ടി ഞാൻ ആ പാഠം ആവർത്തിക്കാറില്ല." അദ്ദേഹത്തിൻെറ അപഗ്രഥനരീതി പ്രഥമവിവരണത്തിൽതന്നെ വിഷയഗ്രഹണം അത്രയും സുഗ്രഹമാകത്തക്ക വിധത്തിലായിരുന്നു.

കൺഫ്യൂഷിയസ്സ് ശിഷ്യന്മാരിൽനിന്നു പ്രതിഫലം സ്വീകരിച്ചിരുന്നുവെങ്കിലും ആചാര്യവൃത്തിയിൽ ധനാജ്ജനത്തെ മാത്രമല്ല ഉദ്ദേശമാക്കിയിരുന്നത്. വിദ്യാതൃഷ്ണയോടുകൂടി തന്നെ സമീപിച്ച ഏതു ദരിദ്രബാലനേയും അദ്ദേഹം മടക്കിയയച്ചിരുന്നില്ല. പക്ഷെ വിദ്യാശ്രദ്ധയില്ലാതെ രക്ഷിതാക്കന്മാരുടെ പ്രേരണയാൽ പേരിന്നു പഠനം തുടരുന്ന ചിലരെ, അവർ ധനികവംശങ്ങളിൽ പിറന്നവരാണെങ്കിലുംകൂടി, പഠിപ്പിക്കുന്നതും അദ്ദേഹത്തിന്ന് ഇഷ്ടമല്ലായിരുന്നു.

അദ്ധ്യാപകവൃത്തിയിൽ ഏപ്പെട്ട കാലത്തുതന്നെ കൺഫ്യൂഷിയസ്സ് സംഗീതവും പുരാതനചരിത്രവും പഠിക്കുന്നതിൽ ശ്രദ്ധപതിപ്പിച്ചു. മാതൃനിർയ്യാണത്തിന്നു

ശേഷം, ആ പഠനത്തിൽ കൂടുതൽ സൌകൎയ്യമുണ്ടാക്കേണ്ടതിന്ന അദ്ദേഹം തലസ്ഥാനനഗരിയിലേക്ക പോകയും അവിടെയുള്ള രാജകീയ ഗ്രന്ഥാലയത്തിൽനിന്ന് പല ചരിത്രഗ്രന്ഥങ്ങളും പഠിക്കുകയും പരിശോധിക്കുകയും ചെയ്തു. അങ്ങിനെയിരിക്കെ ലു രാജ്യത്തിൽ രാഷ്ട്രീയമായ ചില അസ്വാസ്ഥ്യങ്ങൾ ഉത്ഭവിക്കുവാനിടയായി. അവിടെയുണ്ടായിരുന്ന ഭരണാധികാരി മന്ത്രിമാൎക്കെതിരായി ലഹള നടത്തുകയും, അതിൽ പരാജിതനായപ്പോൾ ഓടിപ്പോയി അടുത്തുള്ള 'ട്സി' രാജ്യത്തെ ശരണം പ്രാപിക്കുകയും ചെയ്തു. കൺഫ്യൂഷിയസ്സ് സ്വശിഷ്യന്മാരോടുകൂടി രാജാവിനെ അനുഗമിച്ചു. വഴിക്ക് 'തായ്' പൎവ്വതം കടന്നുപോകുമ്പോൾ വനസ്ഥലത്തിന്നടുത്ത് ദയനീയമായി വിലപിച്ചുകൊണ്ടിരുന്ന ഒരു സാധുസ്ത്രീയെക്കണ്ടു, വിഷാദകാരണം അന്വേഷിക്കുവാൻ അദ്ദേഹം ഒരു ശിഷ്യനെ നിയോഗിച്ചയച്ചു. കാട്ടിലുള്ള ഒരു പുലി ഭൎത്താവിനെയും പുത്രനെയും കൊന്നതിന്നതോൎത്താണ് ആ സ്ത്രീ കരയുന്നതെന്നറിഞ്ഞപ്പോൾ കൺഫ്യൂഷിയസ്സ് തന്നെ അടുത്തു ചെന്നു അവരോട് ചോദിച്ചു: "അങ്ങിനെയാണെങ്കിൽ നിങ്ങളെന്താണ് ഈ ആപൽസ്ഥലം വിട്ടുപോ

കാത്തത്?'' "പുലികളെ പേടിക്കേണമെങ്കിലും ഭരണമര്‍ദ്ദനങ്ങളില്ലാത്ത ഈ സ്ഥലമാണ് കുറെ ഭേദം'' എന്നായിരുന്നു ആ സ്ത്രീയുടെ മറുപടി. കണ്‍ഫ്യൂഷിയസ്സ് ഉടനെ തിരിഞ്ഞുനിന്ന് ശിഷ്യന്മാരോട് ഇപ്രകാരം ഉപദേശിച്ചു: "പ്രിയപ്പെട്ട കുട്ടികളെ! ഇതില്‍നിന്ന് ഒരു പാഠം പഠിച്ചുകൊള്ളുവിന്‍. പുലിയേക്കാളം അധികം പേടിക്കേണ്ടത് മര്‍ക്കടഭരണത്തെയാണ്.''

ട്സിയിലെ ജീവിതം വിരസമായിത്തോന്നിയതിനാല്‍ കണ്‍ഫ്യൂഷിയസ്സ് ലൂവിലേക്ക് തന്നെ മടങ്ങി. ശിഷ്യന്മാരെ അഭ്യസിപ്പിച്ചും, വിജ്ഞാനസമ്പാദനത്തിന്നായി സ്വയം ഉത്സാഹിച്ചും അദ്ദേഹം പതിനഞ്ചു വര്‍ഷങ്ങളോളം അവിടെ കഴിച്ചു. രാഷ്ട്രീയമായ യാതൊരു കക്ഷിവഴക്കിലും അദ്ദേഹം ഇടപെട്ടില്ല. ആദര്‍ശപരമായ നിഷ്പക്ഷതാബോധത്താല്‍ അദ്ദേഹം 'ചുങ്ട്' നഗരത്തിലെ നീതിന്യായോദ്യോഗസ്ഥനായി നിയമിക്കപ്പെട്ടു. ഒരു ഭരണപുരുഷനെന്ന നിലയില്‍ അദ്ദേഹത്തിന്റെ പ്രവൃത്തി കേവലം മാതൃകായോഗ്യമായിരുന്നു. കുറ്റപ്പുള്ളികളുടെ ദുര്‍വ്യാപാരങ്ങള്‍ അദ്ദേഹം അമര്‍ത്തുകയും ഭരണപ്രശസ്തിയ്ക്ക് മാററുകൂട്ടുകയും ചെയ്തു. വ്യതിചലിക്കാത്ത സത്യസന്ധതനിമിത്തം അദ്ദേഹം ജനതയുടെ ആരാദ്ധ്യപുരുഷനായി ത്തീര്‍ന്നു; എങ്കിലും ഒടുവില്‍ കണ്‍ഫ്യൂഷിയസ്സിന്റെ ഭരണപരിഷ്കാരങ്ങളുടെനേരെ ലൂവിലെ രാജാവ് വലിയ വൈമനസ്യം കാണിക്കുകയാണുണ്ടായത്. തന്നിമിത്തം നിരാശനായ കണ്‍ഫ്യൂഷിയസ്സ് ഉദ്യോഗം ഉപേക്ഷിക്കുകയും ലൂ രാജ്യം വിട്ടു പോകയും ചെയ്തു. ആദര്‍ശപരമായ ഒരു ഭരണസമ്പ്രദായം സ്ഥാപിക്കുന്നതില്‍ തന്നെ ഉപദേഷ്ടാവായി സ്വീകരിക്കുവാന്‍ വല്ല രാജാക്കന്മാരും മുതിരുമെന്നു കരുതി അദ്ദേഹം പതിമൂന്നു വര്‍ഷങ്ങളോളം ചീനയിലെ പല രാജ്യങ്ങളിലും സഞ്ചരിച്ചു. എങ്കിലും ഫലമുണ്ടായില്ല.

കണ്‍ഫ്യൂഷിയസ്സിന്നു മൂവ്വായിരത്തിലധികം അംഗങ്ങളടങ്ങിയ ഒരു വിപുലമായ ശിഷ്യമണ്ഡലമുണ്ടായിരുന്നു. ശിഷ്യന്മാര്‍ അദ്ദേഹത്തെ എപ്പോഴും അനുയാത്രചെയ്യുകയും അദ്ദേഹത്തിന്റെ വചനങ്ങളും തത്വോപദേശങ്ങളും അപ്പപ്പോള്‍തന്നെ കുറിച്ചെടുക്കുകയും ചെയ്തുവന്നു. അവരുടെ സേവനത്താലാണ് ആ മഹാന്റെ തത്വചിന്തകള്‍ നമുക്കിന്നു ഗ്രന്ഥരൂപേണ ലഭിക്കാനിടയായിട്ടുള്ളത്.

കണ്‍ഫ്യൂഷിയസ്സ് ലോകത്തിന്നു നല്‍കീട്ടുള്ള തത്വരത്നങ്ങള്‍ കേവലം അമൂല്യങ്ങളാണ്. "അന്യന്മാര്‍ ഏതുനിലയില്‍ നിങ്ങളോടു പെരുമാറണമെന്ന് വിചാരിക്കുന്നുവോ അത്തരത്തില്‍ നിങ്ങള്‍ അവരോടും പെരുമാറുക'' എന്ന പ്രശസ്ത പ്രമാണമാണ് അദ്ദേഹത്തിന്റെ പ്രമാണങ്ങളില്‍വെച്ചു ലോകത്തില്‍ ഏററവും പ്രസിദ്ധിയും പ്രചാരവും സിദ്ധിച്ചത്. ബൃഹത്തായ തത്വങ്ങളെ ഹൃദയസ്പൃക്കായവിധം ചെറിയ വാക്യങ്ങളില്‍ ഉള്‍ക്കൊള്ളിക്കുവാന്‍ അദ്ദേഹത്തിന്നു പ്രത്യേക പാടവമുണ്ടായിരുന്നു. താഴെ ചേര്‍ക്കുന്നവ അദ്ദേഹത്തിന്റെ ചില സൂക്തിതല്ലജങ്ങ

ളാണ്. "സൂക്ഷ്മതയുള്ളവർ ദുർല്ലഭമായേ അബദ്ധത്തിൽ ചാടുകയുള്ളു; ആലോചന യാൽ വിവേചിക്കപ്പെടാതെയുള്ള കേട്ടറിവ് വ്യർത്ഥവും, ജ്ഞാനത്താൽ പാകപ്പെടുത്താത്ത ചിന്ത ആപൽക്കരവുമാണ്; ഒരു മനുഷ്യന്നു തന്റെ തത്വങ്ങളെ വിപുലപ്പെടുത്താം, പക്ഷെ തത്വങ്ങൾക്കു മനുഷ്യനെ വിപുലപ്പെടുത്താവുന്നതല്ല; മുഖസ്തുതി പറയാത്ത ദരിദ്രനും ഔദ്ധത്യമില്ലാത്ത ധനികനും അഭിനന്ദനാർഹർ തന്നെ. പക്ഷെ ദാരിദ്ര്യദുഃഖമുണ്ടായിട്ടും ആഹ്ലാദം കയ്യൊഴിക്കാത്ത ദരിദ്രരും, ഔചിത്യബോധമുള്ള ധനികന്മാരും അവരേക്കാൾ അഭിനന്ദനത്തെ അർഹിക്കുന്നു."

ചീനയിലെ ഛത്രമണ്ഡലാധിപതിയെന്ന നിലയിൽ പ്രസിദ്ധി നേടിയ കാലത്തുകൂടി കൺഫ്യൂഷിയസ്സ് വിനയാനതനായിരുന്നു. തന്റെ വചനങ്ങൾ പരിണതമായ തത്വചിന്തയുടെ ഫലങ്ങളാണെന്നല്ലാതെ ദൈവപ്രചോദിതങ്ങളാണെന്ന് അദ്ദേഹം ഒരിക്കലും പറഞ്ഞിരുന്നില്ല. ആത്മീയകാര്യങ്ങളെക്കുറിച്ചു അദ്ദേഹം പ്രതിപാദിച്ചിരുന്നതുമില്ല. മനുഷ്യസേവനമാണ് ദൈവകാര്യങ്ങളെക്കാൾ മഹനീയമെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. "ജീവിച്ചിരിക്കുന്ന മനുഷ്യസഹോദരന്മാരെ സേവിക്കുവാൻ സാധിക്കാത്തവർക്ക് എങ്ങിനെയാണ് പിതൃദേവന്മാരെ ആരാധിക്കുവാൻ സാധിക്കുക?" എന്ന് ഒരിക്കൽ അദ്ദേഹം ചോദിച്ചിരുന്നു. മരണാനന്തരജീവിതത്തെക്കുറിച്ചും അധികം ആലോചിക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടില്ല. "ജീവിതത്തിന്റെ മഹനീയത മനസ്സിലാക്കി യഥാർത്ഥമായി ജീവിക്കുക. ജീവിതത്തിൽ സഹോദര സേവനം ഒരു വ്രതമാക്കുക." ഇതായിരുന്നു അദ്ദേഹമരുളിയ ജീവിതസന്ദേശം.

കൺഫ്യൂഷിയസ്സിന്റെ ആയുഷ്കാലം പിന്നിട്ട് ഏകദേശം രണ്ടായിരം വർഷങ്ങൾ കാലതരുവിൽനിന്നു കൊഴിഞ്ഞുപോയെങ്കിലും അദ്ദേഹത്തെപ്പോലെ അത്ര സ്വാധീനശക്തിയുള്ള മറെറാരു നാമം ഇന്നും ചീനയിലില്ല. ലോകചിന്തകന്മാരുടെയും തത്വോപദേഷ്ടാക്കളുടെയും മുന്നണിയിൽതന്നെയാണ് ആ മഹർഷിവര്യൻ ഇന്നും ഗണിക്കപ്പെട്ടുവരുന്നത്.

---

# ഒരു അഭ്യർത്ഥന

മാപ്പിള സമുദായത്തിൻെറ ദീർഘകാലത്തെ തുടർച്ചയായ നിവേദനങ്ങളുടെ ഫലമായി, ഒന്നു മാപ്പിള ആൺകുട്ടികൾക്കും മററൊന്നു മാപ്പിള പെൺകുട്ടികൾക്കും ഇങ്ങിനെ രണ്ടു ബോർഡിങ്ങ് ഹൈസ്കൂളുകൾ മദിരാശി ഗവർമ്മെണ്ടു മലബാറിൽ ഏർപ്പെടുത്തീട്ടുണ്ടെന്നു മാപ്പിള സമുദായക്കാർക്ക് അറിയാവുന്നതാണല്ലൊ. ഈ സ്കൂളുകളിൽ സാക്ഷരവിദ്യാഭ്യാസത്തോടൊപ്പം മതവിദ്യാഭ്യാസവും നൽകുന്നുണ്ടെന്നു മാത്രമല്ല, അവിടത്തെ പഠനം ഇസ്ലാമിക സിദ്ധാന്തത്തിന്നനുസരിച്ചാണ് ഏർപ്പെടുത്തീട്ടുള്ളതും; അങ്ങിനെ അവ പൊതുജനാനുകൂല്യത്തിന്നു പാത്രീഭവിച്ചിട്ടുമുണ്ട്. 1936-ൽ ഏർപ്പെടുത്തപ്പെട്ട മലപ്പുറത്തെ മുസ്ലിം ഹൈസ്കൂൾ വളരെയധികം ഉപയോഗപ്രദമായിത്തീന്നിട്ടുണ്ട്. അനേകം മാപ്പിള യുവാക്കന്മാർ എസ്സ്. എസ്സ്. എൽ. സി. പരീക്ഷാ ബിരുദധാരികളാകുന്നതിന്നു ഈ സ്കൂൾ ഉപകരിച്ചിരിക്കുന്നു; ഇവരിൽ ചിലർ സർവ്വകലാശാലാ വിദ്യാഭ്യാസത്തിന്നു ചേരുകയും ചിലർ ഗവർമ്മെണ്ടുദ്യോഗങ്ങളിൽ പ്രവേശിക്കുകയും, മററനേകം പേർ തങ്ങളുടെ രാജ്യവും വിലപിടിച്ച സ്വത്തുക്കളും തങ്ങളുടെ സംസ്കാരവും പരിരക്ഷിക്കുന്നതിന്നു വിവിധയത്നപരിശ്രമങ്ങളിൽ ഏർപ്പെടുകയും ചെയ്യുിരിക്കുന്നു. മാപ്പിളലഹളയെന്നു പറയപ്പെടുന്ന ആ ലഹളക്കാലത്ത്, സ്വന്തകാര്യം തുറന്നുപറയുവാൻ നിർവ്വാഹമില്ലാതെ ദീർഘകാലത്തെ തടവുശിക്ഷക്കും കഷ്ടതകൾക്കും വിധേയരായി അന്യരുടെ അവഹേളനത്തിന്നു പാത്രവാന്മാരായി വർത്തിച്ചിരുന്ന ആ കാലത്തെ സ്ഥിതിയിൽ തന്നെ, നാം ഈ സ്കൂൾ ഏർപ്പെടുത്തിയിരുന്നില്ലാത്തപക്ഷം, ഇന്നും വർത്തിക്കേണ്ടിവരുമായിരുന്നു. നമ്മുടെ പണം അന്നു ഉപകരിച്ചിട്ടില്ല.

ലോകത്തിലെ മററു സംസ്കൃതജനതയോടൊപ്പം നാമും പ്രത്യക്ഷമായിക്കണ്ടു, നമ്മുടെ സ്ത്രീകൾക്ക നാം വിദ്യാഭ്യാസം നിഷേധിക്കരുതെന്ന്; തജ്ജന്യമായ നമ്മുടെ നിവേദനങ്ങളുടെ ഫലമായി തിരൂരിൽ പെൺകുട്ടികളുടെ വിദ്യാഭ്യാസത്തിന്നു ഒരു ഹൈസ്കൂൾ ഏർപ്പെടുത്തപ്പെടുകയുമുണ്ടായി. നമ്മുടെ ഇടയിൽ പണക്കാരായിട്ടുള്ളവർ പെൺകുട്ടികളുടെ ഉപരിവിദ്യാഭ്യാസത്തിന്നെതിരായ തങ്ങളുടെ അഭിപ്രായം ഉപേക്ഷിച്ചിട്ടില്ലായ്കയാൽ, നമ്മുടെ ഇടയിൽ കുറേയധികം പെൺകുട്ടികൾക്ക് ഉപരിവിദ്യാഭ്യാസം നൽകി, തദ്വാരാ സ്ത്രീവിദ്യാഭ്യാസത്തിൻെറ അത്യാവശ്യകതയും ഉപയോഗവും അവരെ ബോദ്ധ്യപ്പെടുത്തുന്നതിന്നു, ദരിദ്രരായ പെൺകുട്ടികൾക്ക്, ആവശ്യമായ സകലതും ഏർപ്പെടുത്തിക്കൊടുത്തു, അവരെക്കൊണ്ടു സ്കൂൾ നിറക്കേണ്ടിവരികയാണുണ്ടായതു. ഭാഗ്യവശാൽ, ഗവർമ്മെണ്ടുതന്നെ നമ്മുടെ സഹായത്തിന്നെത്തി ഒരു നൂറിലധികം ബോർഡിങ്ങ സ്കോളർഷിപ്പുകൾ അന്നു

വരിച്ചുതന്നു; ഒരുന്തറിലധികം പെൺകുട്ടികളെ സ്വകാര്യഫണ്ട് പിരിപ്പിച്ചു സഹായിക്കേണ്ടിയും വന്നിരിക്കുന്നു.

ഈ പെൺകുട്ടികൾ, ജില്ലയിലെ നാനാഭാഗങ്ങളിലെയും ദരിദ്രകുടുംബങ്ങളിൽനിന്നു തിരഞ്ഞെടുക്കപ്പെട്ടവരും, ഹൈസ്കൂൾ വിദ്യാഭ്യാസത്തിന്നടിസ്ഥാനമായ പ്രാരംഭവിദ്യാഭ്യാസം വേണ്ടുംവണ്ണം ലഭിച്ചിട്ടില്ലാത്തവരും ആണെങ്കിലും, അവർ, സ്ഥിരപരിശ്രമത്താലും, ബുദ്ധിശക്തിയാലും, ജില്ലയിലെ പുരോഗതി പ്രാപിച്ച മററു സമുദായങ്ങളിലെ ആൺകുട്ടികളോടും പെൺകുട്ടികളോടും തങ്ങളിൽ ദരിദ്രരായവർക്കുപോലും വിജയപൂർവ്വം കിടപിടിച്ചുനില്ക്കാമെന്ന വിധത്തിലുള്ള സ്വസമുദായകഴിവ് പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നു. 1943-ൽ 24 പെൺകുട്ടികളെ എസ്സ്. എസ്സ്. എൽ. സി. പരീക്ഷക്കയച്ചതിൽ 12 പേർ—അവരിൽ ചിലർ ഉന്നതനിലയിൽതന്നെ—പരീക്ഷയിൽ പാസ്സായി; ഈ പരീക്ഷാവിജയികളിൽ 3 പേർ, ഒരു സർവ്വകലാശാലാ ബിരുദംനേടുന്നതിന്നാവശ്യമായ കോളേജു പഠനത്തിൽ പ്രഥമവർഷം പൂർത്തിയാക്കുകയും ചെയ്തിരിക്കുന്നു. മററു ചിലർ വേറെ ചില ജോലികളിൽ പ്രവേശിക്കുകയും, ബാക്കിയുള്ളവർ, പ്രസ്തുത സ്കൂളിൽ കഴിഞ്ഞകൊല്ലം ഏർപ്പെടുത്തിയ സെക്കൻററിട്രെയിനിങ്ങ് ക്ലാസ്സുകളിൽ ചേരുകയും ചെയ്തിരിക്കുന്നു. ഈ സ്കൂളിൽ ഒരു ഇസ്ലാമിക അന്തരീക്ഷം വെച്ചുപുലർത്തുന്നുണ്ട്; പശ്ചിമതീരത്തെ ഒരു പ്രധാന മൌലവിയായ മൌൽവി അറബിശംനാട് സാഹിബ് ആണ് അവിടെ മത വിദ്യാഭ്യാസം നൽകിവരുന്നത്.

തങ്ങളിൽ ദരിദ്രരായവർക്ക് വിദ്യാഭ്യാസം നൽകേണ്ടതു ഇസ്ലാം സിദ്ധാന്തമനുസരിച്ചു തങ്ങളുടെ കടമയാണെന്ന് ധനികന്മാരായ മാപ്പിളമാർക്കു ഒരു ഉദാഹരണം സൃഷ്ടിക്കുന്നതിന്നു്, മാപ്പിളസമുദായത്തിൻെറ ഒരു ഉത്തമ സുഹൃത്തെന്ന് കരുതപ്പെടേണ്ടതായ വിദ്യാഭ്യാസമേലദ്ധ്യക്ഷൻ സർ മെവറൽ സ്ഥാത്താം സ്വന്തം വരുമാനത്തിൽനിന്നു ഗണ്യമായ സംഖ്യ ചെലവഴിച്ചിട്ടുണ്ടെന്നു പ്രത്യേകം പ്രസ്താവ്യമായ ഒരു സംഗതിയാണ്.

തിരൂർ മുസ്ലിംഹൈസ്കൂൾ തുറന്നപ്പോൾ, സ്കൂളിൽ ധാരാളമായി ചേർന്നു ഹോസ്റ്റലിൽ പാർക്കുവാൻ അനുവദിക്കപ്പെട്ട ദരിദ്രരായ മാപ്പിളപെൺകുട്ടികൾക്ക് സഹായം നൽകുന്നതിന്നാവശ്യമായ സംഖ്യ പിരിപ്പിക്കുന്നതിന്നു ഉടൻ, ഒരു പ്രത്യേക കമ്മിററി ഏർപ്പെടുത്തപ്പെട്ടു. ഈ വിദ്യാർത്ഥിനികളെ സഹായിക്കുന്നതിന്നു അനേകം മാപ്പിള പ്രമാണിമാർ നൽകിവരുന്ന കയ്യയച്ചു സംഭാവനകൾ സമുദായത്തിൽ ക്രമേണ വളർന്നുവരുന്ന വിദ്യാഭ്യാസപരമായ ഉണർവ്വിനെ പ്രത്യക്ഷപ്പെടുത്തുന്നുവെന്നതു സന്തോഷപൂർവ്വം പ്രസ്താവിക്കാവുന്നതാണ്. എന്നാൽ, സമുദായത്തിൻെറ പേരിൽ അഭ്യർത്ഥന പുറപ്പെടുവിക്കുമ്പോൾ, ഗണ്യമായ സം

ഖ്യ സംഭാവനയായി നൽകുക എന്ന മററു സംസ്കൃതജനതയുടെ ആ നില നാം പ്രാപിച്ചുകഴിഞ്ഞിട്ടില്ലാത്തതിനാൽ ഞങ്ങൾക്കു പ്രധാനികളായവരെ മുഖതാവിൽ ചെന്നുകണ്ടു സംഭാവനകൾ പിരിപ്പിക്കേണ്ടിവരികയാണ് ചെയ്യുന്നത്.

കഴിഞ്ഞ മൂന്നു വർഷങ്ങളായി, ഖാൻബഹദൂർ കെ. മുഹമ്മദ്സാഹിബ് ബഹദൂർ തെക്കെ മലബാർ ജില്ലാ വിദ്യാഭ്യാസ ആപ്പീസർ എന്ന നിലയിൽ നമ്മുടെ ഇടയിലുണ്ടായിരുന്നതും, തൻെറ സൽക്കീട്ടവസരങ്ങളിൽ അദ്ദേഹത്തിന്നു ആളുകളെ നേരിട്ടുകണ്ടു സഹായം സ്വീകരിക്കുവാൻ സാധിച്ചിരുന്നുവെന്നതും നമുക്കു ഗണ്യമായ ഒരു സഹായമായിരുന്നു. ഇന്നദ്ദേഹം ഔദ്യോഗികമായി മലബാറിൽനിന്നും വിട്ടുപോയി. കമ്മിററി അംഗങ്ങൾക്ക് ജില്ല മുഴുക്കെ സഞ്ചരിക്കുകയെന്നതു വളരെ പണച്ചിലവുണ്ടാക്കുകയും ചെയ്യുന്നു. മാത്രമല്ല, ഇതിന്നുവേണ്ടി അവർക്കു ഗണ്യമായ സമയവും അദ്ധ്വാനവും നഷ്ടപ്പെടേണ്ടിയും വരുന്നു. മാപ്പിളസമുദായം ഇന്നു കൂടുതൽ അഭ്യസ്തവിദ്യരും പത്രവായനോത്സുകരുമായിട്ടുണ്ട്. മററു സമുദായങ്ങൾ താന്താങ്ങളുടെ ഉപയോഗാർത്ഥം ഫണ്ടുകൾ പിരിപ്പിക്കുന്നതിന്നു സാധിക്കാവുന്ന സ

ന്ദർങ്ങളെല്ലാം എങ്ങിനെ ഉപയോഗപ്പെടുത്തുന്നുവെന്നതും, എങ്ങിനെ അഭ്യത്ഥനകൾ ചെയ്യു സംഭാവനകൾ സ്വീകരിക്കുന്നുവെന്നതും, പരിഷ്കൃതരായ ജനസമുദായങ്ങൾ വ്യക്തികളുടെ ലാഭത്തിന്നല്ല ഭാവിതലമുറകളിൽപ്പെടുന്നവരുടെ ജീവിതം ആരോഗ്യപ്രദവും സുഖസമ്പൂണ്ണവുമാക്കിത്തീക്കുന്നതിന്നു ഏതുവിധത്തിൽ ഗംഭീരമായ ത്യാഗങ്ങൾ അനുഷ്ഠിച്ചുവരുന്നുവെന്നുള്ളതും തദ്വാരാ അവക്കു ബോദ്ധ്യംവന്നിരിക്കണം.

പൊതുഗുണത്തിനുവേണ്ടി ത്യാഗംചെയ്യുന്നതു മററു സകലതിലും മഹത്താണെന്നും, വിദ്യാഭ്യാസം സകലമാനവ്യക്തികളുടെയും പ്രഥമമായ കത്തവ്യമാണെന്നും ഉപദേശിച്ച പ്രവാചക തിരുമേനിയുടെ അനുയായികളെന്നു നാം അഭിമാനിക്കുന്നുണ്ടല്ലൊ. എന്നിട്ടും, മലബാറിൽ നിവസിക്കുന്ന പതിനഞ്ചു ലക്ഷത്തിൽപ്പരം ജനങ്ങൾക്ക് അഗതികളായ നമ്മുടെ സഹോദരന്മാരെ സഹായിക്കുന്നതിന്നുവേണ്ടി ഒരു പൊതുഫണ്ടു ഇല്ല; മാത്രമല്ല, അവരിൽ ഗണ്യമായ ഒരു ഭൂരിപക്ഷം പേർ നമ്മുടെ മതത്തിന്നും നമ്മുടെ സംസ്കാരത്തിന്നും നമ്മുടെ പൂവ്വികന്മാക്കും അപമാനകരമാംവണ്ണം അജ്ഞതയിലും ദാരിദ്ര്യത്തിലും കഷ്ടതകളിലും ആണ്ടു കിടക്കുകയും ചെയ്യുന്നു. ധനസഹായം നൽകുവാൻ കഴിവുള്ളവരുടെ മടിയല്ല ഇതിന്നു കാരണം, പ്രത്യുത, വിദ്യാഭ്യാസത്തിൻെറയും സംഘടനാപ്രാപ്തിയുടെയും സാമുദായികവും മതപരവുമായ ബോധത്തിൻെറയും വൈരള്യംനിമിത്തം മതിയായ നേതൃത്വം ഇല്ലായ്മയാണ്. മററു സമുദായങ്ങളുടെ ഇടയിൽ, മാനമായും ആത്മാഭിമാനത്തോടും നമുക്കു ജീവിക്കേണ്ടതുള്ളതിനാൽ, വിശിഷ്യ, മററു സമുദായങ്ങൾ അതിശീഘ്രം അഭിവൃദ്ധി പ്രാപിച്ചുവരുമ്പോൾ, നമ്മുടെ സ്ഥാനം സുരക്ഷിതമാക്കിത്തീക്കുന്നതിന്നു ആവശ്യമായ പദ്ധതികൾ സ്വീകരിക്കേണ്ടതിന്നുള്ള കാലം അതിക്രമിച്ചിരിക്കുന്നു. അതിലേക്കുള്ള പ്രഥമമായ പടി നമ്മുടെ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും വിദ്യാഭ്യാസം നേടുന്നതിന്നു വേണ്ട സൌകയ്യം ഏപ്പെടുത്തിക്കൊടുക്കുകയാണ്.

ഇക്കൊല്ലം തിരൂർ ഗേൾസ് ഹൈസ്കൂളിൻെറ ആവശ്യം നിവൃത്തിക്കുന്നതിന്നു 8000-ത്തിൽ അധികം ഉറുപ്പിക ആവശ്യമായിരിക്കയാൽ ആ സംഖ്യ നിവൃത്തിക്കുകയും, സ്കൂളിൻെറ ഭാവി നടത്തിപ്പിന്നാവശ്യമായ നിധിയുടെ ബീജാവാപംചെയ്യുകയും ചെയ്യേണ്ടതിലേക്ക്, തിരൂർ ഗേൾസ് ഹൈസ്കൂൾ കമ്മിററിയുടെ സെക്രട്ടരി എന്ന നിലയിൽ ഞാൻ, തങ്ങൾക്കു കഴിവുള്ളതു—വലുതായാലും ചെറുതായാലും—ഉടനടി അയച്ചുതരുവാൻ മാപ്പിള സമുദായാംഗങ്ങളോടു ഈ പ്രഥമമായ അഭ്യത്ഥന ചെയ്തുകൊള്ളുന്നു.

സമുദായത്തിൻെറ അഭിവൃദ്ധിയെ ലാക്കാക്കി ഇനിയും പലതും ഏപ്പെടുത്തുകയും നിവ്വഹിക്കുകയും ചെയ്യേണ്ടതുള്ളതിനാലും, ഇവയുടെ വിജയം ഇത്തരം അഭ്യ

ത്ഥനകൾക്ക് സമുദായാംഗങ്ങളായ വ്യക്തികൾ നൽകുന്ന സഹായ സഹകരണങ്ങളെ ആശ്രയിച്ചിരിക്കുമെന്നതുകൊണ്ടും, ഏതദാവശ്യങ്ങൾക്കുള്ള ആദ്യത്തെ അഭ്യർത്ഥനയായി ഇതിനെ സ്വീകരിക്കുമെന്നാണെന്റെ വിശ്വാസം. ഈ അഭ്യർത്ഥന ദൃഷ്ടിപഥത്തിൽപ്പെടുന്നവരിൽനിന്നു താഴെ പേരെഴുതിയ ആൾക്ക് അഹമഹമികയാ വന്നുചേരുന്ന സംഭാവനകൾ ഹൈസ്കൂൾ കമ്മിററിക്ക് തങ്ങളുടെ സംഘടിത പരിശ്രമങ്ങൾ തുടൎന്നുപോകുവാൻ പ്രോത്സാഹനം നൽകുന്നതായിരിക്കും. ഇക്കൊല്ലത്തേക്കാവശ്യമായ ധനത്തിന്റെ പിരിവ് സമാരംഭിക്കുന്നതിന്നു ഖാൻബഹദൂർ മുഹമ്മദ് ശംനാട് സാഹിബ് കാസർകോട്ട 500ക. അയച്ചുതന്നിരിക്കുന്നു.

എന്ന് വിധേയൻ,

കൊയപ്പത്തൊടി എം. അഹമ്മദ്കുട്ടി ഹാജി, കോഴിക്കോട്.

സിക്രട്ടറി

തിരൂർ മുസ്ലിം ബാലികാ ഹൈസ്കൂൾ കമ്മിററി.



# ജനസമ്മതി*

(തുടൎച്ച)

ടി. പി. മാത്യു, ബി. എ; ബി. എൽ.

മററുള്ള നടന്മാരുടെ പ്രവൎത്തനങ്ങളിൽ പങ്കുകൊള്ളുകയോ അവരെ അനുകരിക്കയോ ചെയ്യുകയാണെന്നു നടിച്ച് കാണികളെ ചിരിപ്പിക്കുന്ന ഒരുതരം കോമാളികളെ നാടകങ്ങളിൽ കാണാറുണ്ടല്ലോ. ഏതെങ്കിലും നടൻ മറിയിൽനിന്നു കയററുപായ മടക്കുകയാണെങ്കിൽ ഇത്തരം കോമാളി ആ നടന്റെ പിന്നിൽ നിന്നു അതു അനുകരിക്കയും അയാളെ ആ പ്രവൃത്തിയിൽ പ്രോത്സാഹിപ്പിക്കുന്ന മട്ടിൽ സരസമായി എന്തെങ്കിലും പുലമ്പുകയും ചെയ്യുക പതിവാണ്. രാജ്യതന്ത്രം പത്രപ്രവൎത്തനം മുതലായ രംഗങ്ങളിൽ വിദൂരസ്ഥജനസമ്മതം നേടുന്നതു് ഏതാണ്ടു ഇത്തരം മാൎഗ്ഗങ്ങളിലൂടെയാണ്; ഒരു വ്യത്യാസമുണ്ടു്; രാജ്യതന്ത്രജ്ഞന്റെയും എഴുത്തുകാരന്റെയും പ്രവൃത്തിയിൽ ആരും ചിരിക്കുന്നില്ല; അവർ അതുകൊണ്ടു തങ്ങളെ തന്നേയും ലോകത്തേയും വഞ്ചിക്കുകയുംകൂടി ചെയ്യുന്നുണ്ടു്. ചിലപ്പോൾ സൗമ്യവും പ്രോത്സാഹനപൂൎവ്വകവും മററുള്ളപ്പോൾ ഭയങ്കരവും പ്രതിരോധനാപരവുമായ നയങ്ങൾകൊണ്ടു താൻ യുദ്ധം ജയിപ്പിക്കുന്നുണ്ടെന്നു രാജ്യതന്ത്രജ്ഞൻ വിചാരിക്കുന്നു; അയാളെ പിന്തുടന്നു ജനസാമാന്യവും. പ്രവൃത്തി അവസാനിച്ചാൽ രാജ്യതന്ത്രജ്ഞനാകുന്ന നടൻ ചുററും തിരിഞ്ഞു തലകുനിച്ചു ഹസ്തതാഡനരൂപത്തിലും മററുമുള്ള ജനങ്ങളുടെ അഭിനന്ദനങ്ങൾ സ്വീകരിച്ചു കൃതാൎത്ഥത നടിക്കുന്നു. എന്നാൽ വിജയത്തിന്നു ശരിയായ ഉത്തരവാദികൾ അപ്പോഴെല്ലാം ഈ രംഗത്തിന്റെ പിന്നിൽനിന്നുകൊണ്ടു തങ്ങളുടെ വിയൎത്ത നെററിത്തടങ്ങൾ തുടക്കുകയാണ്. മേല്പറഞ്ഞ തരത്തിലുള്ള ലോകാടന്നു അസാമാന്യമായ സാമൎത്ഥ്യം വേണമെന്നു സമ്മതിക്കാതെ തരമില്ല; അയാൾക്ക് അക്ഷീണമായ ചുറുചുറുക്കും ഓജസ്സും ആവശ്യമാണ്. എന്നാൽ അവയെല്ലാം ഉപയോഗിക്കുന്നതു ലോകത്തിൽ വിലപിടിച്ച യാതൊന്നും നേടുവാനല്ല; നേരെമറിച്ചു താൻ ഒരു വീരനാണെന്നു ജനസാമാന്യങ്ങളുടെ ഇടയിൽ പ്രചാരവേല നടത്തുവാനാണ്. കൊള്ളരുതാത്ത 'പേററൻ്റു' മരുന്നുകൾ നല്ലവണ്ണം പരസ്യപ്പെടുത്തി അവയ്ക്കു നാട്ടിലാകെ പേരുണ്ടാക്കി ധാരാളമായി വിററു പണം സമ്പാദിക്കുന്ന കച്ചവടസാമൎത്ഥ്യമാണ് നാം ഇക്കൂട്ടരിൽ നിരീക്ഷിക്കുന്നതു്. പേററൻ്റ് മരുന്നുകളുടെ വിലയിൽ വലിയൊരു ഭാഗം പരസ്യക്കൂലിയാണല്ലോ. മേലുദ്ധരിച്ച തരം രാജ്യതന്ത്രജ്ഞന്മാരെ അധികാരകേന്ദ്രത്തിൽ എത്താൻ അനുവ

---

* On Popularity എന്ന തലക്കെട്ടിൽ Arther Clutton എഴുതിയ പ്രബന്ധത്തിന്റെ വിവൎത്തനം.

ഭിക്കുന്ന രാഷ്ട്രം അവക്ക് ആ സ്ഥാനത്തിലെത്താൻ ചിലവായ പരസ്യക്കൂലി—ദുർവ്വഹമായ തരം പരസ്യക്കൂലി-കൂടി വഹിക്കേണ്ടി വരും.

സാമാന്യം വിപുലമായ ഏതൊരു ജനസമുദായത്തേയും ഇന്നു നേരിടുന്ന പ്രശ്നങ്ങളിൽ അതിപ്രധാനമായ ഒന്നാണ് വിദൂരസ്ഥജനസമ്മതന്മാരുടെ വലയിൽനിന്നു ജനങ്ങളെ രക്ഷിക്കുകയെന്നതു; ഇത്തരം ജനസമ്മതം നേടുവാൻ ഒരു കലയെന്നോണം അവർ സ്വീകരിച്ചിട്ടുള്ള തന്ത്രങ്ങളെ പരാജയപ്പെടുത്താൻ മാർഗ്ഗങ്ങൾ കണ്ടുപിടിക്കലും. അതിന്റെ അത്യാവശ്യം താഴെപറയുന്ന കാരണങ്ങൾകൊണ്ടു ഏവർക്കും ബോദ്ധ്യപ്പെടും. വിദൂരസ്ഥജനസമ്മതൻ ജനസമ്മതി സമ്പാദിക്കാനും പരിപാലിക്കാനുംതന്നെ തന്റെ സകല സമയവും ചൈതന്യവും ചിലവഴിക്കേണ്ടിവരുമെന്നു ഊഹിക്കാമല്ലോ. 'പേററണ്ടു'' മരുന്നു ചിലവാക്കി പണം സമ്പാദിക്കുന്ന കച്ചവടക്കാരൻ എപ്രകാരമാണോ തന്റെ മരുന്നിന്റെ വിലയുടെ അധികഭാഗവും പരസ്യക്കൂലിക്കായി ചിലവഴിക്കുന്നതു അപ്രകാരംതന്നെ നമ്മുടെ വിദൂരസ്ഥജനസമ്മതൻ ജനസമ്മതി നേടുവാൻതന്നെ തന്റെ മുക്കാൽഭാഗം സമയവും ചൈതന്യവും ചിലവിടുന്നു. പിന്നെ എങ്ങിനെ അധികാരകേന്ദ്രത്തിൽ എത്തിയിട്ടു അയാൾ തന്റെ സമയം ജനോപയോഗപ്രദമായി ചിലവഴിക്കും? ആധുനികകാലത്തെ സ്ഥിതിഗതികൾ പരിശോധിക്കുകയാണെങ്കിൽ മനസ്സാക്ഷിയില്ലാത്ത ഒരുവനു കുറെ ബുദ്ധിസാമർത്ഥ്യവും ചുറുചുറുക്കും ഉണ്ടെങ്കിൽ വിദൂരസ്ഥജനസമ്മതം നേടുവാൻ വളരെ വലിയ പ്രലോഭനങ്ങൾ ഉണ്ടാകും; വർത്തമാനപത്രങ്ങൾ അവന്റെ കയ്യിൽപററിയ ഒരായുധമായി വർത്തിക്കും; അതിന്റെ ഭാരവാഹികൾ തങ്ങൾ പ്രസിദ്ധികൊടുക്കുന്ന ആളെപ്പററി ശരിയായി വിധിക്കുവാൻതന്നെ ശ്രമിക്കാറില്ല; എങ്ങനെയെങ്കിലും അയാളെപ്പററി പത്താളുകൾ പറയാൻ തുടങ്ങിയാൽ മതി. പിന്നെ ജനങ്ങൾ ആ സംസാരം തുടൎന്നുകൊണ്ടു പോയ്ക്കൊള്ളും. അവസാനമില്ലാത്ത ഒരു വിവാഹമോചനക്കേസിലെ എതൃകക്ഷിയാണോ എന്നു തോന്നുമാറു അയാൾപിന്നെ എല്ലാ പത്രങ്ങൾക്കും പ്രസിദ്ധപ്പെടുത്താനുള്ള വിഷയമായി. ലോകോപകാരപ്രദമായ പ്രവൃത്തികൾ ശരിയായി ചെയ്യുന്ന ആളുകളെപ്പററി അറിയാത്ത ലക്ഷോപലക്ഷം ആളുകൾ നമ്മുടെ വീരനെപ്പററി കേൾക്കുകയായി; അങ്ങനെ അധികമാളുകൾ അറിഞ്ഞറിഞ്ഞു അയാൾക്കു ആജ്ഞാശക്തിയും വർദ്ധിച്ചു. അയാൾ പറയുന്നതെല്ലാം 'റിപ്പോർട്ടു' ചെയ്യപ്പെടുകയും അയാൾ എഴുതുന്നതെല്ലാം വായിക്കപ്പെടുകയുമായി. അയാൾ നിയമനിർമ്മാണസഭാംഗമാകാൻ സ്ഥാനാർത്ഥിയായി നില്ക്കുകയാണെങ്കിൽ എല്ലാവരും അയാൾക്കു് വോട്ടുചെയ്യും. എന്നാൽ ഈ സമയത്തെല്ലാം അയാൾക്കു് ജനോപയോഗപ്രദമായ വല്ലതും ചെയ്വാൻ കഴിയുമോ? ഒരിക്കലുമില്ല. അയാളുടെ ചൈതന്യം മുഴുവൻ ചിലവാക്കപ്പെടുന്നതു തന്നെപ്പററിയുള്ള പ്രചരണവേലക്കാണല്ലോ. പ്രസിദ്ധന്മാരായ പലേ സാഹിത്യകാരന്മാരു

ദേയും കഥ ഇതുതന്നെ. തങ്ങളുടെ ചൈതന്യം മുക്കാലും പ്രചരണവേലക്കായി ചിലവാക്കാതിരുന്നെങ്കിൽ അവക്ക് ഇപ്പോൾ എഴുതുന്നത്ര മോശമായി എഴുതേണ്ടിവരികയില്ലായിരുന്നു; എന്നാൽ വളരെ കേമമായി പരസ്യപ്പെടുത്തിയവയാകകൊണ്ടു ജനസാമാന്യം ആ ഗ്രന്ഥങ്ങൾ അർഹിക്കുന്നതിലും അധികം ഗുണങ്ങൾ അവയിൽ കണ്ടുകൊള്ളും; പേററണ്ട് മരുന്നുകൾക്കില്ലാത്ത രോഗശമനശക്തി ജനങ്ങൾ അവയിൽ ആരോപിക്കുന്നതുപോലെ നമ്മുടെ നേതാക്കന്മാരെ നേരിട്ടറിയാൻ സാധിക്കാതിരിക്കത്തക്കവണ്ണം നമ്മുടെ ജനസമുദായം വലുതായതുകൊണ്ടും ഗ്രന്ഥങ്ങൾക്കു സ്ഥാനങ്ങൾ കല്പിച്ചുകൊടുക്കുന്ന കാര്യത്തിൽ നാം സ്വയം വായിച്ചു നിർണ്ണയിക്കുവാൻ ശ്രമിക്കുന്നതിന്നുപകരം പൊതുജനാഭിപ്രായം മാത്രം നോക്കുന്നതുകൊണ്ടും ഈ രണ്ടു കാര്യങ്ങളിലും നാം വഴിപിഴച്ചു പോകുന്നുണ്ട്.

നാളിതുവരെ നിലവിലില്ലാത്ത ഒരു മനശ്ശാസ്ത്രം ജനങ്ങളിൽ പ്രചരിപ്പിക്കുന്നതു മാത്രമാണ് ഇതിന്നെല്ലാം പ്രതിവിധി. തന്നെത്താനെപ്പററിയുള്ള പ്രചരണവേലയുടെയും ആ പ്രചരണവേല എങ്ങനെ ജനങ്ങളെ ബാധിക്കുന്നുവെന്നുള്ളതിൻെറയും ലക്ഷണങ്ങൾ നാം പഠിക്കണം. വിദൂരസ്ഥജനസമ്മതം ലാക്കാക്കി പ്രവർത്തിക്കുന്ന ആളുകൾ ഏകദേശം എങ്ങനെ പെരുമാറുമെന്നു നമുക്കു ഒരു മങ്ങിയ ജ്ഞാനം ഇപ്പോൾ ഉണ്ട്; എന്നാൽ അയാൾ വളരെ അപകടക്കാരനായ ഒരു പാതകിയാണെന്നു ജനസാമാന്യത്തിന്നോ അയാൾക്കു തന്നേയോ ഇപ്പോൾ ബോദ്ധ്യമായിട്ടില്ല. വേണ്ടതെന്താണെന്നുവെച്ചാൽ ഇത്തരക്കാരുടെ സമാഗമത്തിൽ അവരുടെ സ്വഭാവം പെട്ടെന്നു മനസ്സിലാക്കാൻ സഹായിക്കുന്നതും ഇപ്പോഴുള്ളവയെക്കാൾ നിഷ്കൃഷ്ടാത്മകവുമായ ഒരു മനശ്ശാസ്ത്രം ഉണ്ടാവുകയാണ്; എന്തുകൊണ്ടെന്നാൽ ആളെ മനസ്സിലാക്കി നാം സൂക്ഷിച്ചു നില്ക്കാഞ്ഞാൽ നാം ഓരോ 'പഠിച്ചകള്ള'ന്മാരുടെ വലയിൽ കുടുങ്ങേണ്ടിവരും; ആ കുടുക്കിൽ നാം അറിയാതെ പെടാൻ ഇടയുള്ളതുകൊണ്ടു അപകടം പത്തിരട്ടിയുമായിരിക്കും.

# *ഇസ്ലാമിൽ സ്ത്രീകൾക്കുള്ള സ്ഥാനം

പുന്നയൂർക്കുളം, വി. ബാപ്പു

സ്ത്രീജനങ്ങളോടു പെരുമാറേണ്ടതെങ്ങനെയെന്നു ലോകത്തിന്നു കാണിച്ചുകൊടുത്ത പരിശുദ്ധ നബി(സ)യോടു ശാശ്വതമായ കൃതജ്ഞതയ്ക്കു വനിതാലോകം കടപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ അവതാരംവരെയുള്ള കാലങ്ങളിൽ അംഗനമാർ അത്യന്തം അധഃപതിച്ചു. അവരുടെ നില പ്രത്യേകിച്ചു അറേബ്യയിൽ, ഏററവും ശോചനീയമായിത്തീൎന്നു. അക്കാലത്തു അറേബ്യൻ ജനത, നീതിയും നിയമവുമില്ലാതെ, നെറികെട്ടു അലഞ്ഞു നടക്കുകയായിരുന്നു. "ഇളകുന്ന മുതലുകളെ"പ്പോലെ കൈമാറപ്പെടുന്ന വസ്തുക്കളിൽനിന്നു ഒട്ടും ഭിന്നമായ രീതിയിലല്ല അവർ സ്ത്രീകളോടു പെരുമാറിവന്നതു്. കമനീമണികൾ ക്രയവിക്രയങ്ങൾക്കു വിധേയകളായിരുന്നു അന്നു്. മരിച്ചുപോയവരുടെ സ്വത്തുക്കളോടൊപ്പം സ്ത്രീകളും അവകാശികൾക്ക് വേണ്ടി വിഭാഗിക്കപ്പെട്ടു. ക്രൂരമായ പെരുമാററങ്ങളിൽനിന്നും രക്ഷിയ്ക്കുവാൻ, പെൺകുട്ടികളെ ബാല്യത്തിൽത്തന്നെ വധിച്ചുകളകയോ, ജീവനോടെ കുഴിച്ചുമൂടുകയോ ചെയ്യാൻ മാതാപിതാക്കൾ മടിച്ചില്ല! ഏതാദൃശങ്ങളായ അഴിമതികൾക്ക് റസൂൽ തിരുമേനി (സ) തന്റെ പ്രബോധനങ്ങൾ മുഖേന പൂൎണ്ണമായും വിരാമമിട്ടു. സ്ത്രീകളോടു കരുണ കാണിക്കാത്തവനു സ്വൎഗ്ഗത്തിന്റെ പടിവാതിൽക്കലെത്താൻപോലും അസാദ്ധ്യമെന്നു അദ്ദേഹം അനുയായികളെ അറിയിച്ചു. സ്ത്രീയ്ക്കു അവളുടെ സകല പ്രവൎത്തനങ്ങളിലും സമുന്നതമായ സ്ഥാനമാണ് നബി നൽകിയതു്. പുരുഷന്മാരെപ്പോലെയുള്ള അവകാശങ്ങളും താല്പൎയ്യങ്ങളും അദ്ദേഹം അബലകൾക്കും അനുവദിച്ചു. വിശുദ്ധ പ്രവാചകൻ വനിതകൾക്കു നൽകിയ മേന്മയുടെ പകുതിപോലും മറെറാരു മതവും അവൎക്കു നൽകിയിട്ടില്ല.

റസൂൽ തിരുമേനിയുടെ ദേഹവിയോഗാനന്തരം 1300ൽപരം സംവത്സരങ്ങൾ കടന്നുപോയിട്ടു്, ഇപ്പോഴാണ് തങ്ങൾ സ്ത്രീജനങ്ങളോടു എത്ര അപമര്യാദമായാണ് പെരുമാറിയതെന്ന ബോധോദയം പുരുഷലോകത്തിന്നുണ്ടാവാൻപോകുന്നതു്! തൽഫലമായി തങ്ങളുടെ തെററുകളെ തിരുത്തുവാൻവേണ്ടി അവരിപ്പോൾ നിയമനിൎമ്മാണത്തിലേപ്പെട്ടു വരികയാണ്!!

അന്ത്യപ്രവാചകന്റെ ആദൎശത്തിനും ഉപദേശത്തിനുമനുസരിച്ചു സ്ത്രീലോകത്തോടു പെരുമാറുവാനും, ഇസ്ലാമിലെന്നപോലെയുള്ള സ്ഥാനവും സ്ഥിതിയും അവകാശവും പൊതുവിൽ വനിതാജനങ്ങൾക്കു വകവെച്ചു കൊടുക്കുവാനും കഴിഞ്ഞെങ്കിൽ, ഈ ലോകം ജീവിതത്തിന്നു ഏററവും നല്ല ഒരു രംഗമായിത്തീരുമെന്നു ഞാൻ തികച്ചും വിശ്വസിയ്ക്കുന്നു.

---

* മിസ്സ് സിറാജ് ഖുറൈഷി എഴുതിയ ഒരിംഗ്ലീഷു ലേഖനത്തെ ഉപജീവിച്ചു എഴുതിയതു്.

ഒരു സ്ത്രീസന്താനം കുടുംബത്തിന്റെ ഒരു ഘടകമാണ്; വിവാഹത്തിനു ശേഷവും കുടുംബസ്വത്തിന്റെ അവകാശം അവൾക്കു നഷ്ടമാകുന്നില്ല. പുരുഷനെപ്പോലെതന്നെ പ്രായപൂർത്തിവന്ന ഒരു സ്ത്രീപ്രജയും തികച്ചും സ്വതന്ത്രയാകുന്നു. അവളുടെ അറിവോടും അനുവാദത്തോടും കൂടിയല്ലാതെ, അവൾക്കുവേണ്ടി യാതൊന്നും യാതൊരാൾക്കും ചെയ്യാൻ പാടില്ല. സ്വാഭീഷ്ടാനുസരണം വിവാഹബന്ധത്തിലേർപ്പെടുവാൻ അവൾക്കധികാരമുണ്ട്. അവൾ മൈനറായിരിക്കുമ്പോൾ മാതാപിതാക്കൾ അവളുടെ വിവാഹം നടത്തിയിട്ടുണ്ടെങ്കിൽപോലും, പ്രായപൂർത്തി വന്നാൽ ആ വിവാഹബന്ധത്തിൽനിന്നു യഥേഷ്ടം വിമുക്തയാകുവാൻ അവൾക്കു സ്വാതന്ത്ര്യമുണ്ട്. ചില പ്രത്യേകാവസരങ്ങളിൽ സ്വയം വിവാഹമോചനം ചെയ്യാൻ അവൾ അനുവദിക്കപ്പെട്ടിരിക്കുന്നു. വിവാഹാനന്തരം *“മഹർ” അവൾക്കിഷ്ടമുള്ളപ്പോൾ ഭർത്താവിനോടു ചോദിച്ചുവാങ്ങാവുന്നതാണ്. ആ ധനവും, മററു വല്ല സ്വത്തുക്കളും അവൾക്കുണ്ടെങ്കിൽ അവയും അവളുടെ മാത്രം നിയന്ത്രണത്തിനു വിധേയമാകുന്നു. ഭർത്താവിനോടു ആലോചിക്കാതെതന്നെ, തന്റെ പേരിൽ കച്ചവടമോ, വ്യവസായമോ, മറെറന്തെങ്കിലും ഏർപ്പാടുകളോ നടത്തുവാനും, രേഖാമൂലമായ പ്രമാണങ്ങളിൽ ഏർപ്പെടുവാനും അവൾക്കു പൂർണ്ണസ്വാതന്ത്ര്യമുണ്ട്. ഇതുകൊണ്ടാണ് മുഖവും മുൻകയ്യും മറയ്ക്കാതെ വിട്ട്, പുരുഷന്മാരോടു സംസാരിക്കാമെന്നു ഇസ്ലാം അവരെ അനുവദിക്കുന്നതു്.

ഇസ്ലാമിലെ സ്ത്രീകൾ, പുരുഷന്മാരോടൊപ്പം തോളോടുതോൾ ചേർന്നുനിന്നു പ്രവർത്തിക്കുകയും, പടക്കളത്തിൽപോലും പട്ടാളക്കാർക്കു തുണ നില്ക്കുകയും ചെയ്തിട്ടുണ്ട്; രോഗഗ്രസ്തരേയും മുറിയേററവരേയും അവർ ഡോക്ടർമാരെയും നേഴ്സുമാരെയും പോലെ പരിചരിച്ചിട്ടുണ്ട്; മാത്രമല്ല, ശത്രുക്കളോടു അവർ സമരംചെയ്തിട്ടുകൂടിയുണ്ട്. ഹസ്രത്തുഉമറി(റ)ന്റെ കാലത്തു, നീതിന്യായപരിപാലനം ചെയ്യുന്ന സ്ത്രീമജിസ്ട്രേട്ടുമാരുണ്ടായിരുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു.

പുത്രി, പത്നി, മാതാവു എന്നീ നിലകളിലെല്ലാം യഥാക്രമം പിതാവു, ഭർത്താവു, പുത്രൻ എന്നിവരുടെ ധനത്തിന്റെ ഗണ്യമായ ഒരു ഓഹരി അവകാശമായി അവൾക്കനുവദിക്കപ്പെട്ടിരിക്കുന്നു. ബുദ്ധിപരമായും, സദാചാരപരമായും ആത്മീയമായുമുള്ള സിദ്ധികൾ പുരുഷനും സ്ത്രീയ്ക്കും തുല്യമാണെന്നും, ഒരേ ആത്മാവിൽനിന്നും സമുത്ഭൂതമായ അവരുടെ കഴിവുകൾ വ്യതിരിക്തങ്ങളല്ലെന്നും ഇസ്ലാം പഠിപ്പിക്കുന്നു. മുസ്ലിംസ്ത്രീകൾ അവരുടെ പുരുഷവിഭാഗത്തോടു സർവ്വഥാ കിടനിൽക്കുന്ന സമാനസഖികളും, പ്രസംഗവേദിയിലും ആസ്ഥാനമണ്ഡപത്തിലും പുരുഷനു തുല്യമായ പ്രാപ്തിയുള്ളവരുമത്രേ.

* വിവാഹിതയായ സ്ത്രീയ്ക്കു വരൻ നൽകേണ്ട പ്രതിഫലം.

# നിങ്ങൾക്കു്



ഭക്ഷണവും



വസ്ത്രവും



വിറകും
വേണമോ

അല്ല




## തീവണ്ടിയിൽ യാത്രചെയ്യണമോ?

രണ്ടുംകൂടി സാദ്ധ്യമല്ല. ഇന്ത്യ മുഴുവൻ നിത്യോപയോഗത്തിനുള്ള സാധനങ്ങൾ തടവില്ലാതെ എത്തിക്കുക - കണക്കിലേറെ യാത്രക്കാർക്കു പോകാൻ സൌകര്യമുണ്ടാക്കിക്കൊടുക്കുക. ഇതു രണ്ടുംകൂടി നിവർത്തിക്കുവാൻ റെയിൽവേക്കാർക്ക് സാധിക്കുകയില്ല. വേണ്ടത്ര എഞ്ചിനില്ല. വണ്ടികളുമില്ല. ഈ സന്ദർഭത്തിൽ റെയിൽവേക്കാരുടെ ചുമതല എന്താണെന്നു വ്യക്തമാണ്. ഭക്ഷണം വസ്ത്രം വിറക് - ഇവയാണ് മുഖ്യം. ഇവ ജീവിതാവശ്യങ്ങളാണ് ഇവയില്ലെങ്കിൽ ജനങ്ങൾ മരിക്കുകയേ ഉള്ളു.

അതുകൊണ്ടാണ് വണ്ടികളിൽ ആൾത്തിരക്കും അസുഖവും ഇപ്പോൾ കൂടിയിട്ടുള്ളത്. വണ്ടിക്കൂലിവർദ്ധിപ്പിച്ചതും അതിനാലാണ്. നിങ്ങൾ യാത്ര ച്ചെയ്യാതെ നിങ്ങളുടെ വീടുകളിലേക്കാവശ്യമുള്ള സാധനങ്ങൾ വന്നുചേരാനുള്ള വഴിനോക്കണമെന്നു പറയുന്നതിന്റെ കാരണവും അതു തന്നെയാണ്.



# യാത്ര കുറയ്ക്കുക

ചെറുകഥ.

# അവളുടെ കാമുകൻ

എൻ. എം. കോയക്കുട്ടി, എടവനക്കാട്

വാതിൽ പെട്ടെന്നു തുറന്നു ഒരാൾ അകത്തു പ്രവേശിച്ചു.

സമയം അൎദ്ധരാത്രി. മങ്ങിപ്രകാശിച്ചിരുന്ന വെളിച്ചത്തിൽ അതു ഒരു സ്ത്രീയാണെന്നു ഞാൻ മനസ്സിലാക്കി. ഏകാകിനിയായി എൻെറ മുറിയിൽ സുഭഗകോമളയായ ഒരു തരുണി പെട്ടെന്നു കടന്നുവരികയെന്നതു എന്നെ വല്ലാതെ സംഭ്രമാകുലനാക്കി. എൻെറ നാഡികൾ അതിവേഗം മിടിച്ചു. ജ്വലിക്കുന്ന നേത്രങ്ങളോടെ അവരെന്നെത്തന്നെ തുറിച്ചുനോക്കി നിശ്ചലയായി നിലകൊണ്ടു. സംഭ്രമമടക്കി പതുക്കെ ഞാൻ ചോദിച്ചു:

"നിങ്ങളാരാണ്? ഏകാകിനിയായി എൻെറ അടുക്കൽ ഈ അൎദ്ധരാത്രി വന്നതിൻെറ ഉദ്ദേശമെന്ത്?"

അവർ എന്നെത്തന്നെ മിഴിച്ചുനോക്കി. കുറച്ചുനേരത്തേക്കു മുറിയിൽ നിശ്ശബ്ദത വ്യാപിച്ചു. ഒടുവിൽ പതിഞ്ഞ സ്വരത്തിൽ അവർ ചോദിച്ചു:

"നിങ്ങളെന്നെ അറിയുമോ?"

ഞാൻ വിസ്മയിച്ചുപോയി. അപരിചിതയായ ഈ സ്ത്രീയുടെ ഈ ചോദ്യത്തിന്നു അൎത്ഥമെന്ത്?

"ഇല്ല; എനിക്കു നിങ്ങളെ ഒട്ടും മനസ്സിലായില്ല. നിങ്ങളാരു?"

"പറയാം; നിങ്ങളുടെ സ്നേഹിതൻ സലീമിനെ നിങ്ങൾ ഓൎക്കുന്നുണ്ടോ?"

"ഉവ്വ്; അദ്ദേഹത്തെ തീൎച്ചയായും നല്ലപോലെ ഞാനോൎക്കുന്നുണ്ട്."

"എന്നാൽ അദ്ദേഹം ഇപ്പോൾ എവിടെയുണ്ടായിരിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നു?"

"അദ്ദേഹം മരിച്ചുപോയെന്നാണ് എൻെറ ഊഹം"

"ഇല്ല; ഒരിക്കലും ഇല്ല. അദ്ദേഹം ഇന്നും ജീവിച്ചിരിപ്പുണ്ട്." ദൃഢസ്വരത്തിൽ അവർ എന്നെ നോക്കിക്കൊണ്ടു പറഞ്ഞു.

"എന്ത്; കൊലക്കുറ്റത്തിന്നുശേഷം ആത്മഹത്യ ചെയ്തതായി കേട്ട അദ്ദേഹം ഇന്നും ജീവിച്ചിരിപ്പുണ്ടെന്നോ? നിങ്ങൾ പറയുന്നതിൻെറ അൎത്ഥം?" വിസ്മയത്തോടെ പെട്ടെന്നു അവരോടു ഞാൻ ചോദിച്ചു.

"ഉവ്വ്; അദ്ദേഹം ഇന്നും ജീവിച്ചിരിപ്പുണ്ട്. അതിദീൎഘമായ ഏഴുകൊല്ലത്തെ ഒരു ചരിത്രമാണത്. അതു നിങ്ങളോടിന്നാദ്യമായിട്ടു പറയാം."

പുറത്തു തെളിനിലാവു പരന്ന നദീതടങ്ങൾ; വിസ്തൃതമായ നെൽവയലുകളിലെ ഇളംചെടികളെ തഴുകിയ ഒരു കാററു് തുറന്നിട്ട ജാലകത്തിലൂടെ അക

ത്തു പ്രവേശിച്ചു. ഒരു നേരിയ മൂടൽമഞ്ഞു ചന്ദ്രികയിലിടകലൎന്നു പച്ചപിടിച്ച നെൽവയലുകളുടെ നഗ്നതയെ ആവരണം ചെയ്തു. ഒരു മിന്നൽപിണർ എന്റെ ഹൃദയത്തിലൂടെ പാഞ്ഞു.

ഹാ! പരമാൎത്ഥതയുടെ നേരിയനിഴൽ എന്നിലേക്കു വീണ്ടുമിതാ തലചായ്ക്കുന്നു. ഏഴുകൊല്ലത്തിനപ്പുറം ഇതുപോലുള്ള പൂനിലാവു പരന്ന രാത്രിയിലാണ് ആ ഭയങ്കരസംഭവം നടന്നത്. ആ ചരിത്രം—ഭയങ്കരമായ ആ കൊടുംകൊല—സുഭഗകോമളയായ ആ തരുണി എന്നെ അറിക്കുവാൻ ഉദ്യുക്തയാകുന്നു. ഒരു ചലച്ചിത്രംപോലെ ആ സംഭവങ്ങളെല്ലാം എന്റെ മനസ്സിലൂടെ പെട്ടെന്നു കടന്നുപോയി.

ആ സ്ത്രീ പറയുവാൻ തുടങ്ങി:—

“ഏഴു നീണ്ട സംവത്സരങ്ങൾക്കുശേഷം ആ കഥ നിങ്ങളോടാദ്യമായിട്ടു ഞാൻ തുറന്നുപറയുന്നു: കുന്നുപോലെ പണംകൂട്ടാൻ കഴിവുള്ള ഒരു പിതാവിന്റെ വത്സലയായിരുന്നു ഈ സുബൈദ. എന്നാൽ ഭാഗ്യത്തിന്റെ പരിണാമചക്രം അതിന്റെ ഉച്ചസ്ഥിതിയിൽനിന്നു തിരിഞ്ഞുകൊണ്ടിരുന്നപ്പോൾ സംഭവം മറിച്ചായിത്തീൎന്നു. എന്റെ എട്ടുകൊല്ലത്തെ നാഗരികവിദ്യാഭ്യാസത്തിന്റെ അനന്തരഫലമായിരുന്നു നിങ്ങളുടെ സ്നേഹിതൻ സഹീം. അദ്ദേഹം എന്നെ അവഗാഢമായി സ്നേഹിച്ചു-അല്ല, ആരാധിച്ചു. ഞങ്ങൾ സമുദായത്തിന്റെയും സമ്പത്തിന്റെയും ഉച്ചസ്ഥിതിയിൽ എത്തിയ രണ്ടു വ്യക്തികൾ. വിദ്യാഭ്യാസശേഷം ഉദ്യോഗാവലംബിയായ സഹീം സ്വരാജ്യത്തുതന്നെയാണു താമസിച്ചിരുന്നത്. അതുകൊണ്ടു അഭിമുഖസംഭാഷണത്താലും കത്തുകൾമൂലവും ഞങ്ങൾ മനോഗതം പരസ്പരം കൈമാററം ചെയ്തുകൊണ്ടിരുന്നു. എന്റെ പിതാവു അദ്ദേഹത്തെ പുത്രനിൎവ്വിശേഷം കരുതിപ്പോന്നു. എന്നാൽ ആ കരാളസൎപ്പം വഹിച്ചിരുന്നതു കാകോളമാണെന്നും അതു ഒരു കാലം വമിക്കുമെന്നും അന്നാരും കരുതിയിരുന്നില്ല. ഞാൻ സഹീമിന്റെ ഏകാവലംബിനിയായിരുന്നെങ്കിൽ സഹീം എന്റെ ആത്മാവുമായിരുന്നു. പ്രേമത്തിന്റെ പരിശുദ്ധമായ തെളിനീർ നിൎമ്മലമായി പ്രവഹിച്ചുകൊണ്ടിരുന്നു. അക്കാലത്തായിരുന്നു നിങ്ങൾ ഇവിടെ വരുവാൻ ഇടയായതും നാം തമ്മിൽ പരസ്പരം അഭിമുഖസംഭാഷണം നടത്തിയതും. ഇതെല്ലാം ഇന്നലെ കഴിഞ്ഞ സംഭവങ്ങൾപോലെ ഞാനോൎക്കുന്നുണ്ട്.

അന്നൊരു സന്ധ്യക്കായിരുന്നു നിങ്ങളെ എനിക്കു കാണുവാൻ ഇടവന്നത്. അന്നു സ്ത്രീസഹജമായ ഒരു ചാപല്യം എന്നിൽ ഉളവായി. ഓൎമ്മയുറക്കാത്ത കാലത്തുതന്നെ അമ്മ മരിച്ചുപോയിരുന്നു. അമ്മ ജീവിച്ചിരുന്നുവെങ്കിൽ എനിക്കു കുറച്ചു സുഖവും ലാളനകളും ലഭിക്കുമായിരിക്കാം. പക്ഷെ അമ്മയുടെ അഭാവം എന്നി

ൽ കൂടുതൽ സ്വാതന്ത്ര്യത്തിന്നു വളംവെക്കുകയാണുണ്ടായതു്. ആ സ്വാതന്ത്ര്യത്തിന്റെ പ്രത്യാഘാതമാണു എന്നിൽ ഉളവാക്കിയ പ്രേമത്തിന്നു അടിസ്ഥാനവും.

"അപ്പോൾ പിതാവു സഹിമുമായിട്ടുള്ള നിങ്ങളുടെ പ്രേമത്തിന്നു പ്രതിബന്ധമായിരുന്നില്ല, അല്ലേ?" ഞാൻ ഇടയിൽ കടന്നു ചോദിച്ചു.

"ഇല്ല, അദ്ദേഹം പ്രതിബന്ധമായിരുന്നില്ല," അവർ തുടൎന്നു. ഞാൻ ഒരു സിഗററ് എടുത്തു തീ കൊളുത്തി പുക വിട്ടുകൊണ്ടിരുന്നു.

"യഥാർത്ഥത്തിൽ നിങ്ങളെ കണ്ടതു മുതൽ എന്നിൽ ഒരു ആവേശം ഉൾക്കൊണ്ടിരുന്നു. എന്നാൽ അതു ഒരുപക്ഷെ സാമുദായികമായും, സദാചാരപരമായും ഒരു കുററമായിരിക്കാം. എങ്കിലും പ്രവഹിച്ചുകൊണ്ടിരുന്ന വികാരങ്ങൾ തടയുവാൻ അന്നെനിക്കു ശക്തിയുണ്ടായിരുന്നില്ല."

സ്വല്പനേരം മൌനം പൂണ്ടശേഷം അവർ വീണ്ടും തുടൎന്നു:—"നിങ്ങളും അന്നെന്നിൽ പരിപൂൎണ്ണമായി അനുരക്തനായിരുന്നുവെന്നു എനിക്കു അറിയുവാൻ ഇടയായി. അതൊരു വൈകുന്നേരമായിരുന്നു. അന്നുതന്നെയായിരുന്നു വിദ്യാഭ്യാസം കഴിഞ്ഞ എന്റെ സഹോദരൻ വിദേശത്തിൽനിന്നും വീട്ടിൽ തിരിച്ചെത്തി

യത്. ചിരകാലമായി കാണുവാൻ കൊതിച്ചിരുന്ന അദ്ദേഹം മടങ്ങിയെത്തിയ അന്നു ഞങ്ങൾക്കൊരാനന്ദസുദിനം തന്നെയായിരുന്നു. അന്നത്തെ ആനന്ദത്തിൽ പങ്കുചേരുവാൻ സഹീമിനു ഞാൻ ഒരു കത്തയച്ചു. ആ രാത്രിയിലായിരുന്നു അയാൾ ആ കൊടുംകൊല നടത്തിയത്. ജീവനു തുല്യമായി കരുതി ഞാൻ ആരാധിച്ചിരുന്ന ആ സഹീം എന്റെ സഹോദരന്റെ മാറിൽ കഠാരി താഴ്ത്തി. ആ കഠോരകൃത്യത്തിനുള്ള ഹേതു ഇന്നും അജ്ഞാതമാണ്."

അവർ ഒരു ഉന്മാദിനിയെപ്പോലെ എന്റെ മുഖത്തേക്കു തുറിച്ചു നോക്കിക്കൊണ്ടിരുന്നു.

* * *

ഏഴു കൊല്ലം മുമ്പാണു ആ ഭയങ്കരസംഭവം നടന്നത്. അതു ഇന്നും എന്റെ മുമ്പിൽ നല്ലപോലെ തെളിഞ്ഞുകാണുന്നു. താമരയുടെ ഇളംഇതളുകളിൽ ചന്ദ്രികച്ചാറു പുരണ്ടു "പളപള"മിന്നുന്നപോലുള്ള ആ കവിൾത്തടം, ചിന്നിച്ചിതറി അലസമായിക്കിടക്കുന്ന വാർക്കുന്തലിലണിഞ്ഞ ചമ്പകകുസുമങ്ങൾ, ജാലകത്തിലൂടെ പ്രവേശിച്ചു ആ പരിമളം പുരണ്ട പുതുകാററിൽ പറന്നു പാറുന്ന നീലാളകങ്ങൾ, അതെല്ലാം ഒരു ഞൊടിയിടയിൽ എന്റെ മുമ്പിൽ വീണ്ടും പ്രത്യക്ഷമായി. ലാവണ്യലീലാവിലാസിനിയായ ആ ലലനയുടെ സമീപം സുഷുപ്തി ചെയ്യുന്ന സുകുമാരകളേബരത്തിന്റെ മോഹനമായ വിരിഞ്ഞ വക്ഷസ്സ് ലാക്കാക്കി കഠാരിയുയർത്തിക്കൊണ്ടുള്ള ആ നില്പ്, നിണമണിഞ്ഞു പിടക്കുന്ന അയാളുടെ മരണവിളി, രക്തം പ്രവഹിച്ചൊഴുകുന്ന ആ രംഗം! അതാ ആ സുകുമാരി സുഖസുഷുപ്തിയിൽനിന്നും ഞെട്ടിയുണരുന്നു. ഞാൻ ഒരു പിശാചിനെപ്പോലെ പിന്തിരിഞ്ഞോടുന്നു. അറിയാതെ ഞാനൊന്നു ഞെട്ടി. വീണ്ടും ആലോചിച്ചു. ഞാൻ വിശ്വത്തിന്റെ വീക്ഷണത്തിനു വിധേയനാകാത്ത ഒരു കൊടുംകൊലയാളി—അതെ, ലോകത്തിനു സംശയിക്കാനാകാത്ത ഒരു ഡോക്ടർ.

ഏഴുകൊല്ലം എന്റെ ഹൃദയത്തെ നീറിച്ചുകൊണ്ടിരുന്ന ആ പരമാർത്ഥം വ്യക്തമാക്കുവാൻ ഞാൻ ഉറച്ചുകഴിഞ്ഞു. അടുത്തനിമിഷം ലോകത്തിന്റെ മുമ്പിൽ ഞാനൊരു കൊലയാളിയാകുവാൻ പോകുന്നു. ആശങ്കാകുലമായ ആ നിമിഷം! ഉൾത്തുടിപ്പോടെ ആ വാസ്തവം വ്യക്തമാക്കുക! മുറിയിൽ ഭയങ്കരമായ നിശ്ശബ്ദത.

എന്റെ ഹൃദയസിരകളിലൂടെ ഒരു ഹിമക്കാററു കടന്നുപോയി. തെക്കുഭാഗം മാന്തോപ്പിൽ ഒരു പാതിരപ്പക്ഷി ഉറക്കെ നിലവിളിച്ചു. ജാലകത്തിലൂടെ ചന്ദ്രപ്രകാശം മുറിയിൽ പ്രവേശിച്ചു. ഒരു പതിഞ്ഞ സ്വരത്തിൽ ഞാൻ പറഞ്ഞു:—

"ഭവതിയെ നിഷ്കരുണം ദുഃഖസാഗരത്തിൽ നിമഗ്നനാക്കിയ ആ കൊലപാതകി ഞാൻ........."

അവർ തലയുയർത്തി തുറിച്ചുനോക്കിക്കൊണ്ടു ചോദിച്ചു; "ആരു ?"

"ഞാൻ"

"എങ്ങിനെ ?"

"പറയാം"

മങ്ങിപ്രകാശിച്ച വിളക്കിൻെറ തിരിയുയർത്തിക്കൊണ്ടു ഞാൻ പറഞ്ഞു:

"അന്നു നിങ്ങൾ അയച്ച എഴുത്തുകിട്ടിയതു എനിക്കായിരുന്നു. അതു തുറന്നു വായിച്ചപ്പോഴാണു എനിക്കു മനസ്സിലായതു അതു സഹീമിനായിരുന്നുവെന്ന്. എന്തോ ഒരാലൌകികമായ വികാരം, അവിടെവരുവാൻ എന്നെ പ്രേരിപ്പിച്ചു. ആസ്പത്രിയിൽനിന്നും അന്നു കുറെ വൈകിയിട്ടായിരുന്നു ഞാൻ മടങ്ങിയതു്. നേരെ ഞാൻ നിങ്ങളുടെ വീട്ടിലേക്കു നടന്നു. നിശ്ശബ്ദമായി നിങ്ങളുടെ മുറിയുടെ അരികെ എത്തി. അടച്ചിട്ടിരുന്ന ജാലകത്തിൻെറ കതകുതുറന്നു ടോർച്ച് അകത്തേക്കു മിന്നിച്ചു. "ഞാൻ ഒരു സിഗരററു കൊളുത്തിക്കൊണ്ടു തുടന്നു:—

"അകത്തു രണ്ടുപേർ സുഖമായി സുഷുപ്തിചെയ്യുന്നു. ഒന്നു ഒരു പുരുഷൻ; മറേറതു ഒരു സ്ത്രീ—സുബൈദ! പ്രണയവഹ്നി ജ്വലിച്ചിരുന്ന എൻെറ യുവഹൃദയം കത്തിക്കാളുവാൻ തുടങ്ങി. ഹാ! എൻെറ ജീവനായിക! അവളെന്നെ വഞ്ചിച്ചു! അർത്ഥമില്ലാതെ പുലമ്പിക്കൊണ്ടു ഒരു മദ്യപാനിയുടെ ഭ്രമിച്ച ബുദ്ധിയോടെ ഞാൻ വാതിൽ തുറന്നു അകത്തുപ്രവേശിച്ചു. ഞാനുറച്ചു,; അവൻ അവളുടെ കാമുകൻ! എൻെറ പ്രതികാരബുദ്ധി പൂർവ്വാധികം ഉജ്ജ്വലിച്ചു. ഞാൻ ഒരു കടലാസ്സെടുത്ത് വിറക്കുന്ന കൈയോടെ അതിലിപ്രകാരമെഴുതി:

"വഞ്ചകാ!

സാധുവായ ഒരു പെൺകുട്ടിയെ നീ കബളിപ്പിച്ചു അവളെ അധീനയാക്കുവാൻ ശ്രമിക്കുന്നു. അതിന്നുള്ള ഫലം നീ അനുഭവിച്ചേ തീരൂ. സാധുവായ പെൺകുട്ടി പ്രജ്ഞയില്ലാതെ ആപത്തിൻെറ അഗാധതയിൽ ആപതിച്ചു. അതിൽ അവൾ കുററക്കാരിയല്ല.

എന്നു്,

സുബൈദയുടെ സഹീം."

ഞാൻ എഴുത്തുമടക്കി സുബൈദയുടെ കട്ടിലിന്മേലിട്ടു.

ഒരു ചെന്നായുടെ ഉഗ്രമായ പ്രതികാരബുദ്ധിയോടെ മൃദുലമായ അദ്ദേഹത്തിൻെറ മാർവ്വിടത്തിൽ ഞാൻ കഠാരി കുത്തിയിറക്കിയതും ഒരു സീൽക്കാരത്തോടെ രക്തം പ്രവഹിച്ചതും ഒററ ഞൊടിയിൽ കഴിഞ്ഞു.

സുബൈദ എൻെറ മുഖത്തേക്കു വിട്ട നോട്ടത്തിൽ ചെന്തിപ്പൊരിചിതറുന്നുണ്ടായിരുന്നു. അവർ മടിയിൽനിന്നും ഒരു കടലാസു എടുത്തു കാണിച്ചുകൊണ്ടു ചോദിച്ചു:

"അന്നത്തെ ആ എഴുത്തു ഇതുതന്നെയല്ലേ?"

"അതെ."

"അപ്പോൾ പരമാൎത്ഥത്തിൽ നിങ്ങളായിരുന്നു ആ കൊല നടത്തിയതു്?"

"അതെ."

ഇൻസ്പെക്ടരുടെ മുമ്പിൽ നില്ക്കുന്ന ഒരു കുററവാളിയെപ്പോലെ ഞാൻ മറുപടി പറഞ്ഞു.

എന്തു? ഉന്നതങ്ങളായ അവരുടെ ഇരുസ്കന്ധങ്ങളും നിലംപതിക്കുന്നുവോ? നീലിച്ചു തഴച്ച ആ വാർമുടിക്കെട്ടും അതാ താഴെ വീഴുന്നു!

അത്ഭുതംകൊണ്ടു ഞാൻ സ്തംഭിച്ചുപോയി. ബലിഷ്ഠകായനായ ഒരു യുവാവു എൻെറ മുഖത്തേക്കു നീട്ടിയ കൈത്തോക്കുമായി എന്നെ മുറുകെ പിടിച്ചിരിക്കുന്നു. ഞാൻ ഭയപ്പെട്ടു. എന്തു? ഇതെല്ലാം സ്വപ്നം കാണുകയോ? മേശമേൽ ഞാൻ കഠാരി തപ്പി. അതവിടെ കാണുന്നില്ല.

അയാൾ അലറി: "മിണ്ടരുതു."

"ഞാൻ നിങ്ങളുടെ സ്നേഹിതൻ സഫീമാണു്. പക്ഷെ..........." അയാൾ എന്നെ ഒരു മുദ്ര കാണിച്ചു. അതിൽ മൂന്നു അക്ഷരങ്ങൾ പ്രകാശിക്കുന്നുണ്ടായിരുന്നു. 'സി. ഐ. ഡി.'

# മറുവശം

ഏ. എസ്സ്. രാമകൃഷ്ണൻ, ആലുവ.

നിയതി നിജപച്ചവില്ലീസിനാൽ മൂടിടും
വയലുകളുമിക്കൊച്ചു കുന്നിൻപുറങ്ങളും,
അവികല വിഭൂതിതന്നാവാസരംഗമാം
കവിതകൾ വിതുമ്പിത്തുളുമ്പുമിഗ്രാമവും,

മധുര മധുമാസവും മാകന്ദപല്ലവം
കുതുകമൊടു ഭക്ഷിച്ചുകൂകും പികങ്ങളും,
മതിയിലതികൌതുകം ചേർത്തു,മജ്ജീവിതം
പുതുമയുടെ പൂവാടിയാക്കിക്കഴിഞ്ഞനാൾ.

സുരഭിലമൊരോമനസ്സൂനമാവാടിയിൽ
പരമദയനീയമാംവണ്ണം പതിക്കയാൽ
പരിണത സുഖാവഹം മാമകം ജീവിതം
ദുരിതപരിപൂർണ്ണമായ് തോന്നുന്നിതെപ്പൊഴും.

ഭുവനമിതു ശൂന്യമായ്, കണ്ണീർകണങ്ങളാൽ
കവിത വിരചിക്കേണമെന്നായ് വിധിമതം!
സകലതിനുമുണ്ടേകഭാഗം മനോഹരം;
സകലതിനുമുണ്ടിരുണ്ടുള്ള മറുവശം!!

# കുട്ടികളുടെ പെരുമാററപ്രശ്നങ്ങൾ

കെ. വി. അനന്തനാരായണശാസ്ത്രി, ബി. എ; എൽ. ടി.

മിക്കരക്ഷിതാക്കളെയും നിത്യദുഃഖത്തിലാമഗ്നമാക്കുന്ന കാരണങ്ങളിൽ പ്രഥമവും പ്രധാനവുമായ ഒന്നു തങ്ങളുടെ കുട്ടികളുടെ പെരുമാററദൂഷ്യമാണു. മാതാപിതാക്കൾ അവരുടെ അറിവിന്നും പ്രാപ്തിക്കുമനുസരിച്ചു, സ്വന്ത സന്താനങ്ങളെ ഉത്തമമാർഗ്ഗത്തിലേക്ക് നയിക്കുന്നകാര്യത്തിൽ ശ്രമിച്ചുപോരുന്നുണ്ടെങ്കിലും, ചില കുട്ടികൾ പരപ്രേരണകൂടാതെതന്നെ നന്നായിത്തീരുന്നു. എന്നാൽ ബാഹ്യമായ ഏതൊരു പ്രേരണാശക്തിയും, ചിലതര ഉത്തമപൌരന്മാരാക്കിത്തീർക്കുന്നതിന്നു ഉപകരിക്കാതെ വരുന്നതായും ഇന്നു കണ്ടുവരുന്നു. തങ്ങൾക്കു മാത്രമല്ല, മനുഷ്യസമുദായത്തിന്നാകമാനം ആപൽക്കരമായിത്തീരുന്ന "പെരുമാററദൂഷ്യ"വിഷയത്തിൽ ബദ്ധശ്രദ്ധരായി വേണ്ടതു പ്രവർത്തിക്കേണ്ടതു ഏതൊരു രക്ഷിതാവിന്റെയും കർത്തവ്യകർമ്മമാണ്.

മോഷ്ടിക്കുക, കളവുപറയുക, ലൈംഗികമായ നടപടിദൂഷ്യം, വീട്ടിൽനിന്നും വിദ്യാലയത്തിൽനിന്നും ഒളിച്ചോടിപ്പോകൽ, ദുശ്ശാഠ്യം, ധിക്കാരം എന്നിവയാണു കുട്ടികളിൽ സാധാരണയായി കണ്ടുവരുന്ന ദുർഗ്ഗുണങ്ങൾ. ഇവയെ കേവലം ഉൻമൂലനാശം ചെയ്യേണ്ടതു മനുഷ്യസമുദായത്തിന്റെ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിക്ക് അവശ്യം ആവശ്യമാണ്. ഏതദ്വിഷയത്തിൽ ശാസ്ത്രീയമായി ഗവേഷണങ്ങൾ നടത്തുന്നതിന്നും പരിഹാരമാർഗ്ഗങ്ങൾ തേടുന്നതിന്നുംവേണ്ടി ഇന്നു പല രാജ്യങ്ങളിലും "ശിശു പരിപാലന സ്ഥാപനങ്ങൾ"ഏർപ്പെടുത്തപ്പെട്ടിട്ടുണ്ടു. ഈ സ്ഥാപനങ്ങൾ പ്രതീക്ഷിച്ച ഗുണങ്ങളെ പ്രദാനം ചെയ്യുന്നതായും കണ്ടുവരുന്നു.

ലജ്ജ, സഭാകമ്പം, ഏകാന്തവാസം, മനോരാജ്യം എന്നിവ കുട്ടികളുടെ നൈസർഗ്ഗികദോഷാംശങ്ങളാണു. ഇവയിൽനിന്നെല്ലാം വിമുക്തരാകുന്നതിന്നായി ആന്തരമായ ഒരു ശക്തിതന്നെ അവരെ സദാ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ടു. ഒരു ന്യൂനപക്ഷംമാത്രം ഈ പ്രേരണാശക്തിയുടെ ഫലമായി നന്നായിത്തീരുന്നുമുണ്ട്. ഗുരുനാഥന്മാരും മാതാപിതാക്കന്മാരും ശിശു പരിപാലനസ്ഥാപനങ്ങളും ഈ വിഷയത്തിൽ കുട്ടികൾക്ക് മാർഗ്ഗദർശനം നൽകേണ്ടതു് വളരെ ആവശ്യമാണ്.

ശിശു കേവലം ഒരു പ്രാകൃതവസ്തു (Raw Material) അല്ല. പ്രത്യുത, ഭാവിയിൽ ശോഭിക്കേണ്ട പല സദ്ഗുണങ്ങളും അവനിൽ അന്തർല്ലീനമായി കുടികൊള്ളുന്നുണ്ട്. ഗുരുനാഥന്റെ ഇച്ഛക്കൊത്തവിധം അവനെ ആകൃതിപ്പെടുത്താമെന്ന അഭിമതം ശരിയല്ല. ശാസ്ത്രീയഗവേഷണങ്ങളും ഈ പരമാർത്ഥം സ്ഥാപിച്ചുകഴി

ഞ്ഞിട്ടുണ്ടു്. കർഷകൻ, അനുകൂലമായ അന്തരീക്ഷം സൃഷ്ടിച്ച് ഹൃദ്യമായ വളംചേർത്തു കഴിയുന്നത്ര അധികം വിളവെടുക്കാൻ ശ്രമിക്കുന്നപോലെ, ഉത്തമമായ മാതൃകയാലും ദുർവൃത്തികളിൽനിന്നു സദ്വൃത്തികളിലേക്ക് ആനയിക്കുകമൂലവും ഗുരുവിന്നു കുട്ടികളെ സത്തരാക്കുക സാദ്ധ്യമാണു. ദണ്ഡശിക്ഷകൾ ഉത്തമങ്ങളല്ല. എന്നാൽ വിശിഷ്ടമായ മാതൃകയുടെ വെളിച്ചത്തിൽ ഏതൊരു ദുർഗ്ഗുണസ്വഭാവവും അസ്തമിക്കുമെന്നതിന്നു രണ്ടുപക്ഷമില്ല.

അതിലാളന, അതികോപത്തോടുകൂടിയുള്ള ശാസന, പക്ഷഭേദം മുതലായി ചില രക്ഷിതാക്കന്മാരിൽ കണ്ടുവരുന്ന ദോഷങ്ങൾ കുട്ടികളുടെ മാനസികാഭിവൃദ്ധിയെ ക്ഷതപ്പെടുത്തുന്നു. പരിതഃസ്ഥിതിക്കനുസരിച്ച് വളരുവാനും വികസിക്കുവാനും ത്രാണിയുള്ള ജീവൻ ഓരോ വ്യക്തിക്കുമുണ്ടെന്നു നാം ഓർക്കണം. കുട്ടികളുടെ സ്വശക്തിയെ പ്രകടിപ്പിക്കുവാനും പ്രദർശിപ്പിക്കുവാനും അനുവദിക്കാതെ അവരെ നമ്മുടെ ഇച്ഛയ്ക്കു മാത്രം വിധേയരാക്കി കേവലം യന്ത്രതുല്യരാക്കുന്നതു വലിയ തെററാണു്. അവരുടെ പ്രവൃത്തനങ്ങളെ ശരിയായി വീക്ഷിക്കുകയും അവസരോചിതമായ മാർഗ്ഗദർശനം നൽകുകയുമാണു നമ്മുടെ ധർമ്മം.

പരിസരമാണു ഏറെക്കുറെ മനുഷ്യരെ സൃഷ്ടിക്കുന്നതു്. ആകയാൽ കുട്ടികളിൽ കണ്ടുവരുന്ന മിക്കദോഷങ്ങൾക്കും, അവരുമായി സഹവസിക്കുന്നവരാരോ

അവരാണു ഉത്തരവാദിത്വം വഹിക്കേണ്ടതു്. ചില രക്ഷിതാക്കൾ കുട്ടികളുടെ സാന്നിദ്ധ്യത്തിൽത്തന്നെ അന്യോന്യം കലഹിക്കുകയും അസഭ്യവചനങ്ങൾ പറയുകയും ചെയ്യുന്നു. തങ്ങൾ ഇപ്രകാരം പ്രവൎത്തിക്കുന്നതുകൊണ്ടു തങ്ങളുടെ വളൎന്നുവരുന്ന സന്താനങ്ങളും ഏവംവിധം പ്രവൎത്തിപ്പാൻ ഇടയാകുമെന്നു അവർ ഓൎക്കുന്നില്ല. പരസ്യമായി മദ്യപിച്ചു ഭാൎയ്യയുമായി കലഹിക്കുന്ന സമ്പ്രദായം കണ്ടുകൊണ്ടു വളരുന്ന പുത്രൻ പിതാവിന്റെ മേൽപറഞ്ഞ ദുസ്സ്വഭാവം അനുകരിക്കാനിടയുണ്ടു. അനുകരണം അവരുടെ-കുട്ടികളുടെ-നൈസൎഗ്ഗിക സ്വഭാവമാണല്ലോ. ആകയാൽ സന്താനങ്ങളുടെ സമുന്നതമായ സ്വഭാവോൽക്കൎഷത്തിന്നു സമുചിതമായ പരിസരം സൃഷ്ടിക്കേണ്ടതു ഏതൊരു രക്ഷിതാവിന്റേയും ചുമതലയാണു്. വിദ്യാലയവും ഭവനവും ശിശുപരിപാലന സ്ഥാപനങ്ങൾ തന്നെയാണു്. ശിശുവിന്റെ ചിത്തപ്പെരുമാററത്തിന്റെ കാരണങ്ങൾ അറിഞ്ഞു പ്രതിവിധി ചെയ്യേണ്ടതാണു രക്ഷിതാക്കന്മാരുടേയും ഗുരുനാഥന്മാരുടേയും കടമ.

"കുട്ടികൾ കുട്ടികൾ !തന്നെയാകുന്നു." മുതിൎന്നവരോടെന്നപോലെ കുട്ടികളോടു പെരുമാറുന്നതു ശരിയല്ല. തന്നെ കുട്ടിയുടെ നിലയിൽ വിചാരിച്ചു, തന്റെ സ്വഭാവദൂഷ്യത്തെ ശരിയായി കണ്ടുപിടിച്ചു, തന്നെ നന്നാക്കുവാൻ ശ്രമിക്കുന്നവരാണു നാമെന്നും, സമഭാവനയിൽ യാതൊരു വ്യത്യാസവും കൂടാതെ തനിക്കു ഗുണം ചെയ്വാൻ പരിശ്രമിക്കുന്നവരാണെന്നും, നമ്മെക്കുറിച്ചു കുട്ടികൾ മനസ്സിലാക്കിയാൽ അവരുടെ ദുഃസ്വഭാവങ്ങൾക്കും നടപടിദൂഷ്യങ്ങൾക്കും തനിയെ അറുതി വരുന്നതും അവർ സദ്വൃത്തന്മാരായിത്തീരുന്നതുമാണു്.

# അന്ധവിശ്വാസം

പി. യം. അബ്ദുറഹിമാൻ, കണ്ണൂര്.

അഭ്യസ്തവിദ്യരും, പരിഷ്കൃതരുമായ ഇന്നത്തെ യുവജനങ്ങൾ ആക്ഷേപവിഷയമായി അംഗീകരിച്ച പ്രധാന സംഗതികളിൽ ഒന്നാണ് അന്ധവിശ്വാസം. അന്ധമായ—അറിവില്ലാതെ അഥവാ അർത്ഥചിന്തകൂടാതെ അംഗീകരിച്ചിട്ടുള്ള—വിശ്വാസം എന്നാണ് "അന്ധവിശ്വാസ"മെന്ന പദത്തിന്റെ നിർവ്വചനം കാണുന്നത്. ഒരു കൂട്ടരുടെ വിശ്വാസം അന്ധമാണെന്നും, മററുള്ളവരുടേത് അന്ധമല്ലെന്നും ആരാണ് വ്യവസ്ഥചെയ്തിട്ടുള്ളത്? അങ്ങിനെ ഒരു തീർപ്പു കല്പിക്കുവാനുള്ള നിയമജ്ഞൻ ആർ? നേതൃത്വവും, ഉപദേശകർതൃത്വവും സ്വയം വരിച്ചിട്ടുള്ള പണ്ഡിതന്മാരുടെ ഒരു വക പ്രലപനമാണിതെല്ലാം. വാസ്തവത്തിൽ അന്ധവിശ്വാസത്തിന്റെ മൂർദ്ധന്യദശയിലെത്തീട്ടുള്ളവർ ഇത്തരക്കാരാണെന്നു പറയുവാനാണ് അധികവും ന്യായം കാണുന്നതു്. അന്ധവിശ്വാസികളെന്നു ഗണിക്കപ്പെട്ടുന്നവർ, കാലോചിതമായ പരിവർത്തനത്തിന്നു വിധേയരായിട്ടുണ്ടായിരിക്കാം. നവീനവിദ്യാഭ്യാസംകൊണ്ടും, സംസ്കാരമഹിമകൊണ്ടും സംഭവിക്കേണ്ടതായ നൂതനാശയങ്ങൾ അജ്ഞരായ ഭൂരിപക്ഷം ജനതയിലും സംക്രമിച്ചിട്ടുണ്ടായിരിക്കയില്ല. യാഥാസ്ഥിതികരെന്ന അവഗണനയ്ക്കു പാത്രീഭൂതരായ മുൻപറഞ്ഞവരുടെ സ്ഥിതി ഏതോ ഒരു ഉറച്ച വിശ്വാസത്തിൽത്തന്നെയായിരിക്കും. അപരിഷ്കൃതരായ ഗ്രാമീണരുടെ വിശ്വാസം മറെറാരു തരത്തിൽ ഉറച്ചുകിടക്കുന്നുണ്ടായിരിക്കും. അഭിപ്രായവ്യത്യാസംപോലെ വിശ്വാസവും ഈ രണ്ടുപേരിലും വ്യത്യസ്തമായിക്കാണുന്നു. സാമുദായികമായും, മതപരമായും മനുഷ്യസമുദായം പുരോഗതി പ്രാപിച്ചുകൊണ്ടിരിക്കുന്നു. അതിന്റെ ഓരോ പടവുകളിലും എത്തി നില്ക്കുന്ന മനുഷ്യർ തദനുകൂലമായ വിശ്വാസത്തിലും, വിജ്ഞാനത്തിലും എത്തിയിരിയ്ക്കുവാനല്ലെ നിവൃത്തിയുള്ളു? മലമുകളിലേറിയവൻ ഭൂമിയിലെ വിടവുകൾ കാണുന്നില്ലെന്നു വിചാരിച്ച് ഭൂതലം സമനിരപ്പായിത്തീർന്നിരിക്കുന്നുവെന്നു പറയുന്നതിൽപരം അബദ്ധം മറെറാന്നില്ല. ഓരോ വ്യക്തിയും ബുദ്ധിവികാസത്തിന്റെയും, ഭാവനാവികാസത്തിന്റെയും ഏതൊരു സ്ഥിതിയിൽവന്നു കഴിഞ്ഞിരിക്കുന്നുവെന്നു ഒരു സൂക്ഷ്മപരിശോധനചെയ്യുന്നത് നന്നായിരിക്കും. അപ്പോൾ നിരിക്ഷകനു അറിവാൻ സാധിക്കും, വ്യക്തിഗതമായ വിശ്വാസവും, വിജ്ഞാനവും, പ്രവർത്തനവും അന്ധമോ, അബദ്ധമോ അല്ലെന്നു്. ഒരുത്തന്റെ സ്വഭാവം യഥാർത്ഥമായി ഗ്രഹിക്കണമെങ്കിൽ, ജീവിതത്തിന്റെ വളർച്ചയിൽ അവൻ എത്തിനില്ക്കുന്ന പദവിയിൽ അവനോടൊപ്പം നിന്നു്, അവന്റെ ഹൃദയവുമായി തന്മയത്വം പ്രാപിച്ചു, അവന്റെ വികാരങ്ങളുമായി

സംയോജിച്ച് 'അവനായി'ത്തീൎന്നിട്ടുതന്നെ വേണം. അല്ലെങ്കിൽ, ആ വ്യക്തിയുടെ താല്ക്കാലികസ്ഥിതി, നിരൂപകൻതന്റെകണ്ണടവെച്ചുനോക്കിയാൽഎങ്ങിനെകണ്ടെത്തും? വാസ്തവത്തിൽശതാനുഗതിയനുസരിക്കുന്ന ആധുനികലോകംഒരുയാഥാൎത്ഥ്യത്തിലേക്ക് പരിവൎത്തനംചെയ്യേണ്ടതുണ്ട്. അവർ ഉൽകൃഷ്ടതയിലേക്കുള്ള ഓരോ പടിയിലും കാലുറപ്പിച്ചു കയറിവരട്ടെ. വിജയംമാത്രം വിനിമയംചെയ്യുകയാണ് ഉത്തമ വിശ്വാസത്തിലേക്കു എത്തിച്ചേരുവാനുള്ള ഉചിതമായ ഉപായം. "അന്ധവിശ്വാസികളുടെ ബുദ്ധിയെ പെട്ടെന്നു മാററരുത്. അവരോടു അനുവൎത്തിച്ചു പ്രവൎത്തിച്ചു നേർവഴിയിൽ ക്രമേണ കൊണ്ടുവരുവാൻ ശ്രമിക്കണം" എന്നാണ് അജ്ഞാനികളുടെ ഉദ്ധാരണമാൎഗ്ഗത്തെ വ്യപദേശിച്ചിരിക്കുന്നതു്. ഇത്കൊണ്ടു ഗ്രഹിക്കാവുന്നതെന്ത്? അന്ധവിശ്വാസികളെന്ന ഒരു പ്രത്യേക വൎഗ്ഗമില്ല. ഓരോ വ്യക്തിക്കും തന്റെ മനോവികാരത്തിന്നനുസരിച്ച വിശ്വാസം ഉണ്ടു; അത് ആ വ്യക്തിയുടെ തല്ക്കാലാവസ്ഥയിൽ അന്ധമല്ലെന്നു വേണം പറയുവാൻ. അവൻ ആത്മവിശ്വാസത്തിൽ വളരുകയും വികസിക്കുകയും ചെയ്യുന്നതോടുകൂടി, അറിവിലും അനുഭവത്തിലും ഓരോ പടി മേൽപ്പോട്ടുവെയ്ക്കുന്നു. അങ്ങിനെ ജനസമുദായം പരിപൂൎണ്ണതയിലേക്കു യാത്രചെയ്തുകൊണ്ടേ ഇരിക്കുന്നു. പ്രതിബന്ധങ്ങൾ ആ യാത്രയോടു മല്ലിട്ടു ജയംനേടുവാൻ ശക്തങ്ങളല്ല.

ജനങ്ങളുടെ മനോഭാവത്തിന്റെ വളൎച്ചയെപ്പററിയുള്ള സത്യമായ ശാസ്ത്രം അറിയുന്നവരാരും "അന്ധവിശ്വാസ"ത്തെപ്പററി അന്ധമായി വിമൎശിക്കുവാൻതുനിയുമെന്നു തോന്നുന്നില്ല. അതുകൊണ്ടു അത്തരം നിരൂപണകോടിയെ നമുക്കാദരിക്കേണ്ടതില്ല. വിമൎശകന്മാർ ഒന്നാമതായി അവരവരെത്തന്നെ വിമൎശിച്ചുനോക്കട്ടെ.

---

# "അന്നും ഇന്നും"

-൦൦൦-

സി. പി. ശൎമ്മ, ബി. എ; എൽ. ടി.

## വാൎത്താവിതരണം

കുറെ ദൂരെവസിക്കുന്ന ഒരു സ്നേഹിതനെ ഒരു വിവരം അറിയിക്കാനുണ്ടെങ്കിൽ നാം കത്തെഴുതുകയാണല്ലൊ പതിവ്. അടിയന്തര കാര്യമാണെങ്കിൽ കമ്പിവഴിക്കോ ടെലിഫോൺവഴിക്കോ വിവരം അറിയിക്കുന്നു.

പോസ്റ്റാഫീസിന്റെ സഹായംകൊണ്ട് ഈ വക കാൎയ്യങ്ങളെല്ലാം ഇന്നു സാദ്ധ്യമാണ്. എന്നാൽ തപ്പാൽവകുപ്പ് എത്ര ആശ്ചൎയ്യകരമായ ഒരേൎപ്പാടാണു; എത്ര ആളുകളാണു കത്തുശേഖരിക്കുക, വിതരണംചെയ്യുക ഈ ജോലികളിൽ ഏൎപ്പെട്ടിരിക്കുന്നതു്, കത്തുകളെ തരംതിരിക്കുന്ന ജോലിക്കായി എത്ര ആളുകൾ നാം സുഖമായി ഉറങ്ങുമ്പോൾ, പ്രവൃത്തിചെയ്തുകൊണ്ടിരിക്കുന്നു, എത്ര തീവണ്ടികളും കപ്പലുകളും വിമാനങ്ങളുമാണു കത്തുകളും പാർസലുകളും വഹിച്ചുകൊണ്ടു ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും പോയ്ക്കൊണ്ടിരിക്കുന്നതു്—എന്നിവയെപ്പററി അധികമാളുകളും ആലോചിക്കാറില്ല. ഈവക കാൎയ്യങ്ങളെല്ലാം കഴിഞ്ഞ നൂറുകൊല്ലത്തിന്നിടയ്ക്കു് മനുഷ്യസമുദായത്തിന്നു കൈവന്നിട്ടുള്ള അനുഗ്രഹങ്ങളാണ്. ജനങ്ങളുടെ സൗകൎയ്യത്തിന്നായി അതാതു രാജ്യത്തിലെ ഗവൎമ്മെണ്ടാണ് ഈ ഏൎപ്പാടുകൾ നടത്തുന്നതു്.

തപാലില്ലാത്ത ആ ഒരു കാലത്തെപ്പററി ഒന്നാലോചിച്ചുനോക്കാൻ രസമുള്ളതാണ്. ദൂരദിക്കിലുള്ള സ്നേഹിതന്മാരെയും ബന്ധുക്കളേയും വിവരം അറിയിച്ചിരുന്നതു എങ്ങിനെയായിരുന്നു? മിക്ക ജനങ്ങൾക്കും ഇതു തീരെ സാദ്ധ്യമായിരുന്നില്ല. രാജാക്കന്മാർ തങ്ങളുടെ കീഴിലുള്ള ഗവൎണ്ണർമാൎക്കും, പടനായകന്മാൎക്കും ഉപനായകന്മാൎക്കും വിവരങ്ങൾ പ്രത്യേകദൂതന്മാർ മുഖേനയാണ് അറിയിച്ചിരുന്നതു്. അവർ കുതിരപ്പുറത്തുകയറി ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേക്കു പതിവായി വിവരങ്ങൾ എത്തിച്ചിരുന്നു. ദൂരദിക്കിൽ കച്ചവടത്തിന്നായി പോയിട്ടുള്ളവർ, നാട്ടിലേക്കു മടങ്ങിവരുന്ന ആളുകളുടെ ആശ്രയംകൊണ്ടുമാത്രമാണ് തങ്ങളുടെ വീടുകളിലേക്കു ക്ഷേമവാൎത്തകൾ അറിയിച്ചിരുന്നതു്. സാധാരണ ജനങ്ങൾ വിവരങ്ങൾ അന്യോന്യം അറിയിപ്പാൻ എത്രയോ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചിരുന്നു.

ഇംഗ്ലണ്ടിൽ സുമാർ 500 കൊല്ലങ്ങൾക്കുമുമ്പാണു തപാൽവകുപ്പു ആരംഭിച്ചതു്. ഒരു നിശ്ചിത പ്രതിഫലത്തിന്നു കത്തുകൾ കുതിരപ്പുറത്തു ആളുകൾ അങ്ങുമിങ്ങും എത്തിച്ചുകൊണ്ടിരുന്നു. ഇവരായിരുന്നു ആദ്യത്തെ തപാൽക്കാർ. സുമാർ

200 കൊല്ലങ്ങൾക്കുശേഷം തപാൽകാൎയ്യങ്ങളെപ്പററി അന്വേഷണംചെയ്യാനായി "തപാലുകളുടെയും സന്ദേശവാഹകന്മാരുടെയും മേലധികാരി" (Master of Posts and Messengers) എന്ന ഒരുദ്യോഗസ്ഥൻ നിയമിക്കപ്പെട്ടു ഈ ഉദ്യോഗപ്പേരാണ് ഇന്നത്തെ പോസ്റ്റ്മാസ്റ്റർ ജനറൽ ആയി മാറിയത്. അക്കാലത്തൊന്നും തപാൽമുദ്രകളുണ്ടായിരുന്നില്ല. കത്തുകൊണ്ടുപോകാൻ കൂലി തോന്നിയപോലെയായിരുന്നുതാനും.

ഈ ഏൎപ്പാടു തൃപ്തികരമല്ലാത്തതിനാൽ ക്ലിപ്തമായ ഒരു തുക പ്രതിഫലമായി നിശ്ചയിക്കപ്പെട്ടു. ദൂരത്തെ അനുസരിച്ചായിരുന്നു കത്തിനുള്ള കൂലി നിശ്ചയിച്ചിരുന്നത്. ലണ്ടനിൽനിന്നു വളരെ അടുത്തുള്ള കെയിംബ്രിഡ്ജിലേക്കു ഒരു

കത്തയപ്പാൻ 8 പെനിയും ലണ്ടനിൽനിന്നു അതുപോലെ അടുത്തുള്ള ഡർഹാമി ലേക്കു ഒരു ഷില്ലിങ്ങും കൊടുക്കേണ്ടിവന്നു. പണച്ചിലവിന്നു പുറമേ കത്തുകൾ എത്തിച്ചുകൊടുത്തിരുന്നതും വളരെ വൈകിച്ചിട്ടായിരുന്നു. 18-ാംനൂററാണ്ടിൽ കുതിരകളുടെ സ്ഥാനത്ത് കോച്ചുവണ്ടികൾ (Mail Coaches) ഏപ്പെടുത്തപ്പെട്ടുവെങ്കിലും അവയുടെ ഗതിയും വളരെ മന്ദമായിരുന്നു.

വിക്ടോറിയാരാജ്ഞിയുടെ കാലത്ത് (1837—1901) തീവണ്ടികൾ നിർമ്മിക്കപ്പെട്ടപ്പോൾ കത്തുകൾ മെയിൽവണ്ടികളിൽ കൂടുതൽ വേഗത്തിൽ കൊണ്ടുപോകാൻ കഴിഞ്ഞുവെങ്കിലും അന്നും കൂലി വളരെ അധികമായിരുന്നു. അക്കാലത്താണ് റൌളണ്ട്ഹിൽ എന്ന ഒരാൾ തൻെറ ശ്രദ്ധ ഈ കാൎയ്യത്തിൽ പതിച്ചത്. ഒരു നിശ്ചിതതൂക്കം വരെയുള്ള എല്ലാ കത്തുകളും ഇംഗ്ലണ്ടിൻെറ ഏതു ഭാഗത്തേക്കും ഒരു പെനി കൂലിക്കു എത്തിക്കാനായിരുന്നു അദ്ദേഹത്തിൻെറ ശ്രമം. വളരെ തടസ്ഥങ്ങളുണ്ടായിരുന്നെങ്കിലും ഒടുവിൽ 1840ൽ ഇംഗ്ലണ്ടിലെ പാർല്ലിമെണ്ട് "പെനി തപാൽ ഏപ്പാടി"നെ (Penny Postage System) സ്വീകരിച്ചു നടപ്പിൽ വരുത്തി. കഴിഞ്ഞ ലോകമഹായുദ്ധം തുടങ്ങുന്നതുവരെ ഒരു കത്തയപ്പാൻ അവിടെ ഒരു പെനിയേ ചിലവു വേണ്ടിവന്നുള്ളു. ഈ സമ്പ്രദായമാണ് പിന്നീട് ഇന്ത്യയിലും നടപ്പിൽവരുത്തിയത്.

## ഭരണസമ്പ്രദായങ്ങൾ

പണ്ടുകാലത്ത് ജനങ്ങൾ കഴിയുന്നേടത്തോളം ദൂരെയായി, വിട്ടുവിട്ടു ഗുഹകളിൽ പാൎത്തിരുന്നു, ഇന്നാകട്ടെ, അനവധി ജനങ്ങൾ ഒരുമിച്ചു ഗ്രാമങ്ങളിലും നഗരങ്ങളിലും പാൎത്തുവരുന്നു. കാരണം, പണ്ടത്തെ ഗുഹാവാസികളെപ്പോലെ മരണഭയമോ ചോരഭയമോ നമുക്കില്ല.

ഈ മാററം എങ്ങനെ സംഭവിച്ചു? നമുക്കു മററു ജനങ്ങളൊന്നിച്ചു മാത്രമേ ചില വിനോദങ്ങളിൽ ഏപ്പെടാനും ജീവിതം സുഖമായി കഴിപ്പാനും സാധിക്കുന്നുള്ളു എന്നതാണ് ഒരു കാരണം. ഗുഹാവാസികൾക്കു വൎത്തമാനപത്രികകൾ ഉണ്ടായിരുന്നില്ല. അവൎക്കു യാതൊരു വൎത്തമാനവും ഇല്ലായിരുന്നു. ഇന്നു ജനങ്ങൾ പരസ്പരം സ്നേഹവിശ്വാസങ്ങളോടും സമാധാനത്തോടും കൂടി ജീവിക്കാൻ പഠിച്ചിരിക്കുന്നു.

ഈ മാററം എങ്ങിനെ ഉണ്ടായി എന്നറിയേണമെങ്കിൽ നാം അനേകായിരം കൊല്ലങ്ങൾക്കു മുമ്പുള്ള ഒരു കാലത്തേക്കു കണ്ണോടിക്കേണ്ടതാണ്. അക്കാലത്തു ജനങ്ങൾ തങ്ങളെ ഭരിക്കാൻ പല മാൎഗ്ഗങ്ങളും ആലോചിച്ചുവന്നു. ആദ്യകാലത്തു ഒരു വൎഗ്ഗത്തെ അതിൻെറ തലവനാണ് ഭരിച്ചു വന്നത്. ഒരു വൎഗ്ഗം എന്നതു, ആദികാലത്തു പരസ്പരം രക്തബന്ധമുള്ള ഒരു കൂട്ടം ആളുകളായിരുന്നു. ഈ വലിയ കുടുംബത്തിലെ തലവൻ ഒരു വീട്ടിലെ അച്ഛനെപ്പോലെയായിരുന്നു.

തന്റെ വർഗ്ഗത്തെ സംബന്ധിച്ച എല്ലാ കാര്യങ്ങളും അദ്ദേഹം നടത്തിവന്നു. ശത്രുക്കളുടെ നേരെ എതിർക്കേണ്ടിവരുമ്പോൾ അദ്ദേഹമായിരുന്നു പടത്തലവൻ. എല്ലാവരും അദ്ദേഹത്തിന്റെ കല്പനകളെ അനുസരിച്ചിരുന്നു. കുറ്റവാളികളെ അദ്ദേഹം ശിക്ഷിച്ചുമിരുന്നു.

ഇങ്ങനെ ക്രമത്തിൽ ജനങ്ങൾ ഗ്രാമത്തിലും നഗരങ്ങളിലുമായി പാർത്തുതുടങ്ങി. ചിലപ്പോൾ നഗരം ഭരിച്ചിരുന്നതു ഒരു രാജാവായിരുന്നു; ചിലപ്പോൾ ജനങ്ങൾ തന്നെ തങ്ങളെ ഭരിച്ചുവന്നു. അവർ ഒന്നോ അതിലധികമോ ആളുകളെ തിരഞ്ഞെടുത്ത് അവർക്ക് ഭരണാധികാരം നല്കി. ഇങ്ങനെതിരഞ്ഞെടുക്കപ്പെട്ടആളുകൾക്ക അന്നുള്ള പേർ 'മജിസ്ട്രേട്ടുമാർ' എന്നായിരുന്നു. അവരെ സഹായിക്കാൻ ബുദ്ധിമാന്മാരായ കുറെ ആളുകളടങ്ങിയ ഒരു സഭയുമുണ്ടായിരുന്നു. ചിലപ്പോൾ പ്രധാന പ്രശ്നങ്ങളെപ്പറ്റി തീരുമാനംചെയ്യാൻ നഗരവാസികളെല്ലാവരും ഒന്നിച്ചുകൂടിയിരുന്നു. ഇങ്ങനെയുള്ള ഭരണമാണ് ഇന്നത്തെ പ്രജായത്തഭരണത്തിന്റെ പ്രാരംഭദശ. ആദ്യത്തെ പ്രജായത്തഭരണനഗരം പുരാതന ഗ്രീക്കരാജ്യത്തിൽപെട്ട ആതൻസ്നഗരമായിരുന്നു. ക്രിസ്തു ജനിക്കുന്നതിനു 400 കൊല്ലങ്ങൾക്കമുമ്പു ഈ പ്രജായത്തസിദ്ധാന്തപ്രകാരമാണ് ആതൻസ് ഭരിക്കപ്പെട്ടതു്. അതുപോലെ തന്നെ പ്രജായത്തസമ്പ്രദായപ്രകാരം ഭരണം നടത്തിവന്നിരുന്ന ഒരു നഗരമായിരുന്നു പൌരാണിക റോം.

അന്നത്തെ മറ്റൊരു ഭരണസമ്പ്രദായമായിരുന്നു സാമ്രാജ്യഭരണം. സാമ്രാജ്യഭരണാധികാരിയെ രാജാവെന്നോ ചക്രവർത്തിയെന്നോ വിളിച്ചുവന്നു. പണ്ടു അസ്സീറിയ, ഈജിപ്ത്, പേർസ്യ, റോം മുതലായ വലിയ സാമ്രാജ്യങ്ങളുണ്ടായിരുന്നു. ഒരേ ആൾക്ക തനിയേ ഒരു വലിയ സാമ്രാജ്യം ഭരിക്കാൻപ്രയാസമായതുകൊണ്ടു രാജ്യത്തെ ചെറിയവിഭാഗങ്ങളായി ഭാഗിച്ചിരുന്നു. ഓരോന്നും ഭരിക്കാൻ ഒരു ഗവർണ്ണരും. ഗവർണ്ണമാർ രാജാവിന്റെ കല്പനപ്രകാരം ഭരണംനടത്തിവന്നു.

ഇന്നു ലോകത്തിലെ മിക്ക രാജ്യങ്ങളും പ്രജായത്തരാജ്യങ്ങളാണ്. ഭരണകർത്താവ് ഇംഗ്ലണ്ടിലെപ്പോലെ ചക്രവർത്തിയോ, അല്ലെങ്കിൽ ഫ്രാൻസിലേയോ, അമേരിക്കയിലേയോപോലെ പ്രസിഡണ്ടോ ആയിരിക്കും. അദ്ദേഹം ജനങ്ങളുടെ ഇഷ്ടാനുസരണം രാജ്യംഭരിക്കുന്നു. അങ്ങിനെ ഭരണതന്ത്രത്തെ സഹായിക്കുന്ന ജനകീയസഭയാണ് ഇംഗ്ലണ്ടിലെ പാർലിമെണ്ടും അമേരിക്കയിലെ കോൺഗ്രസ്സും. ഇതാണ് ഭരണസിദ്ധാന്തത്തിന്റെ പരിണാമം.



# വർത്തമാനസംഗ്രഹം

## യുദ്ധവാർത്തകൾ:

133,000 ജർമ്മൻകാരും, 50,000 ഇററലിക്കാരും ഉൾപ്പെടെ 158,000ലധികം യുദ്ധത്തടവുകാർ ഇപ്പോൾ അമേരിക്കയിലുണ്ട്.

കഴിഞ്ഞ ഏപ്രിൽ മാസത്തിൽ ജർമ്മനിയിലും ജർമ്മനി കീഴടക്കിയ മററു സ്ഥലങ്ങളിലും ആക്രമണം നടത്തിയ വിമാനങ്ങളുടെ എണ്ണം 130,000 ആകുന്നു. ഒരു ദിവസം 8000-ൽപരം വിമാനങ്ങൾ ബർല്ലിന്നുമീതെ പ്രത്യക്ഷപ്പെടുകയുണ്ടായി.

40 ദിവസത്തെ പരിശ്രമത്തിനുശേഷം കോഹിമാകുന്നിൻനിരകൾ സഖ്യസൈന്യം പിടിച്ചിരിക്കുന്നു. 3000 ജപ്പാൻകാരെ നശിപ്പിച്ചിട്ടുണ്ട്.

ജാപ്പാൻകാരുടെ പ്രധാനവിമാനത്താവളമായ മീററ്കിയാന ചൈനാ അമേരിക്കൻ സൈന്യങ്ങൾ പിടിച്ചിരിക്കുന്നു. കാസ്സിനോ നഗരം 8-ാംപടയും കീഴടക്കി.

മലയായിലെ യുദ്ധത്തടവുകാരിൽനിന്നു 12 പേരെ ഇന്ത്യയിൽ ചാരവൃത്തിക്കായി ജാപ്പാൻ നിയോഗിച്ചയക്കുകയും അവർ ഇവിടെ (ഇന്ത്യയിൽ) വന്നു തങ്ങളുടെ പരമാർത്ഥം അധികൃതന്മാരെ അറിയിക്കുകയുംചെയ്തിരിക്കുന്നു. ഇവക്കു 900ക. വീതവും, വിലപിടിച്ച വളരെ രത്നങ്ങളും 2 റേഡിയോ സെററുകളും ജപ്പാൻ നൽകിയിരുന്നതും ഇവർ അധികൃതന്മാരെ ഏൽപിച്ചിരിക്കുന്നു.

ബർമ്മാ ചിൻറിററ് വിമാനസേനയുടെ നേതൃത്വം ജനറൽ സ്റ്റിൽവെൽ ഏറെറടുത്തിരിക്കുന്നു.

20 ലക്ഷം ഇന്ത്യക്കാർ ഇപ്പോൾ പട്ടാളത്തിലുണ്ട്. കഴിഞ്ഞ കൊല്ലത്തേക്കാൾ 8 ലക്ഷം അധികമാണിതു്.

യുദ്ധാനന്തരം ഇതുവരെ അമേരിക്ക 160,000 വിമാനങ്ങളും 225,000 പീരങ്കികളും 1,300,000 പട്ടാളലോറികളും നിർമ്മിച്ചിരിക്കുന്നു.

ഇററാലിയൻ യുദ്ധത്തിൽ സിസ്റ്റേർണ്ണ അഞ്ചാം പടയും, അക്വിനോ പീഡ്മോണ്ടി ഇവ 8-ാംപടയും പിടിച്ചിരിക്കുന്നു.

സഖ്യസൈന്യങ്ങൾ ന്യൂഗിനിയിൽ പുതുതായി ഇറങ്ങിയശേഷം പസിഫിക്കിൽ ജാപ്പാനധീനമായ ദ്വീപുകൾക്കായി സമരം നടത്തുകയാണ്. ജനറൽ മെക്കാർതറുടെ സൈന്യം 2½ ലക്ഷം ജാപ്പുഭടന്മാരെ നശിപ്പിക്കുകയുംചെയ്തിട്ടുണ്ട്.

38-ാം ചൈനാഡിവിഷൻ വാറോങ്ങ് പിടിച്ചിരിക്കുന്നു. ഈ യുദ്ധത്തിൽ 100-ൽപരം ജാപ്പാൻകാരെ കൊന്നു.

നാഗാഗ്രാമത്തിൽനിന്നു ജാപ്പാൻകാരെ പുറത്താക്കുവാനുള്ള ശ്രമം സഖ്യസൈന്യങ്ങൾ ആരംഭിച്ചിരിക്കുന്നു.

റോംനഗരത്തിനു 16 നാഴികദൂരത്തുള്ള വാർസിയാ, ആർസിയ എന്നീ ഗ്രാമങ്ങൾ പിടിച്ചു സഖ്യസൈന്യങ്ങൾ കൈവശപ്പെടുത്തിരിക്കുന്നു. ഇതോടെ അവർക്കു റോംനഗരം ദൃശ്യമായിരിക്കുന്നു.

ഫെറെണ്ടോണെ, വെലോറി, കാമ്പിയോളി എന്നീ സ്ഥലങ്ങൾ (ഇററലിയിൽ) എട്ടാംപട പിടിച്ചിരിക്കുന്നു.

രണ്ടാഴ്ചയിലിടക്കു ബാൾട്ടിക്ക് കടലിൽവെച്ചു റഷ്യക്കാർ 40-ം ക്രിമിയയിൽനിന്നു ഒഴിച്ചുപോകുമ്പോൾ കരിങ്കടലിൽവെച്ചു 180—ം ശത്രുക്കപ്പലുകളെ മുക്കിക്കളഞ്ഞിരിക്കുന്നു.

ആസ്സാം—ബർമ്മാരംഗത്തിൽ പല സ്ഥലങ്ങളും ശത്രുവിൽനിന്നു വീണ്ടെടുത്തിരിക്കുന്നു.

ബ്രിട്ടനിൽ 1943—44-ൽ 45,000 വിമാനങ്ങൾ നിർമ്മിച്ചിരിക്കുന്നു.

സഖ്യസൈന്യങ്ങൾ റോംനഗരം പിടിച്ചടക്കിയിരിക്കുന്നു.

യൂറോപ്പിൽ രണ്ടാം യുദ്ധരംഗം
ആരംഭിച്ചിരിക്കുന്നു

## വിചിത്രലോകം

"ഗുൽനാർസ്" എന്ന മത്സ്യം അതിൻെറ വയറിൻെറ മുൻഭാഗത്തു വിരൽപോലെയുള്ള അവയവംകൊണ്ടു മരത്തിന്മേൽ പിടിച്ചുകയറുന്നു.

"പിറാഞ്ഞ്" എന്ന മറെറാരുതരം മത്സ്യം പുഴയിൽ വെള്ളം കുടിക്കുവാൻ ഇറങ്ങുന്ന മൃഗങ്ങളെ കൊല്ലുമത്രെ.

5 റാത്തൽ ഘനമുള്ള ഒരുതരം തവളകളുണ്ട്. ഇവയെ ആഫ്രിക്കക്കാർ ഭക്ഷിക്കുന്നു.

മലയാദ്വീപിൽ 2 അടി നീളമുള്ള ഒരുതരം പറക്കുന്ന പാമ്പുകളുണ്ടത്രേ.

ഉറുമ്പുകൾ ആഫീഡസ് എന്നു പറയുന്ന ഒരുതരം പേനുകളുടെ ശരീരത്തിൽ ഊറുന്ന ദ്രവപദാർത്ഥം ഭക്ഷണത്തിനുപയോഗിക്കുന്നു. നാം പശുക്കളെയെന്നപോലെ ഉറുമ്പുകൾ ഈ പ്രാണികളെ വളർത്തുന്നു.

അമേരിക്കയിൽ കണ്ടുവരുന്ന ഒരുതരം കുട്ടിത്തേവാങ്കും (ഇതു "കുട്ടിസ്രാങ്കു" ആയിരിക്കുമോ?) തലകീഴായിട്ടാണത്രെ നടക്കുക.

ആഫ്രിക്കയിലെ ഖാർട്ടും വർഗ്ഗത്തിൽപ്പെട്ട ആനകൾ നിന്നിട്ടാണുപോലും ഉറങ്ങുക.

പശുവിൻപാലിൽനിന്നു ചെമ്മരിയാടിന്റെ രോമംകൊണ്ടുള്ളതിനേക്കാൾ ഗുണം കൂടുതലും വിലകുറവുമുള്ള കമ്പിളികൾ നിർമ്മിക്കാമെന്നു അമേരിക്കൻ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു.

മണത്തറിയാനല്ലാതെ, കാണ്മാൻപോലും കഴിയാത്ത വാസനയുടെ ഫോട്ടോ എടുക്കാമെന്നു പാരീസ്സിലെ മുസ്യെ ബ്രിട്ടൻബ്യൂഷ് എന്ന ശാസ്ത്രജ്ഞൻ കണ്ടുപിടിച്ചിരിക്കുന്നു. ഇദ്ദേഹം ആദ്യം എടുത്തതു ഒരു ലില്ലി പുഷ്പത്തിന്റെ വാസനയുടെ ഫോട്ടോവാണ്.

ഒരു പോർച്ചുഗീസ് കവിയായ ക്യാമോസ് (1524—1527) ഒരു കപ്പലപകടത്തിൽപ്പെട്ടപ്പോൾ താനെഴുതിയ ലൂസിയാഡ് എന്ന പുസ്തകത്തിന്റെ കയ്യെഴുത്തുകോപ്പി കടിച്ചുപിടിച്ചു നീന്തിയിട്ടാണത്രെ കര പററിയതു്.

ജൂലിയസ് സീസർ ഒരിക്കൽ ഒരു കടൽ നീന്തിക്കടക്കേണ്ടി വന്നപ്പോൾ ഒരു കയ്യിൽ തന്റെ ഗ്രന്ഥം പിടിച്ചിരുന്നുപോലും!

മഹാകവി ഷെല്ലിയുടെ കയ്യക്ഷരവും ടിപ്പണിയും അടങ്ങിയിട്ടുള്ള കവീൻമാബ് എന്ന ഗ്രന്ഥത്തിന്റെ ഒന്നാം പതിപ്പിൽപ്പെട്ട ഒരു പുസ്തകം 13,600 പവൻ വിലയ്ക്കു മി: എച്ച്. ജി. വെൽസ് വാങ്ങിയിരിക്കുന്നു. 1200 പവൻ വിലയ്ക്കു മി: വെൽസ് ഇതു 1920-ൽ വാങ്ങി പിന്നീടു വിററതായിരുന്നു.

പച്ചനിറത്തിലുള്ള പഞ്ഞികൃഷി ചെയ്തുണ്ടാക്കുവാൻ റഷ്യൻ ശസ്ത്രജ്ഞന്മാർക്കു കഴിഞ്ഞിരിക്കുന്നു. മററുനിറങ്ങളുള്ള പഞ്ഞിയുണ്ടാക്കുവാൻ അവർ പരിശ്രമങ്ങൾ നടത്തിവരികയാണ്. തുലിനു ചായംമുക്കാതെ കഴിക്കാൻ ഇതുപകരിക്കും.

പൂർണ്ണവളർച്ചയെത്തിയാൽ 270 അടി പൊക്കവും 4,000,000 പൗണ്ടു ഭാരവുമുള്ള "ജനറൽ ഷർമാൻ" എന്നതരം മരം ലോകത്തിൽവെച്ചു ഏററവും വലുതും, മുന്നിഞ്ചിൽഅധികം വളരാത്ത "ഡ്വാർഫ്‌വില്ലേ" എന്ന ഇനം വൃക്ഷം ലോകത്തിൽവെച്ചു ഏററവും ചെറുതുമാണ്.

"ലേഡി മോ" എന്നു പേരായ കഴുതയെ ബ്രി:

വിമാനസേനയിലെ പൈലട്ടുമാർ വിമാനത്തിൽ കൊണ്ടുപോകുമത്രെ. ഈ "ലേഡി"യ്ക്കു 400 ഫ്രാങ്കുവിലയാണ്.

ബോമ്പായിൽ ഒരു സ്നേഹിതന്റെ അതിഥിയായിത്താമസിച്ച ഒരു പെഷവാറുകാരനു, പിന്നീടൊരിക്കൽ തന്റെ സ്നേഹിതനു ബോമ്പായിലേക്കൊരു കത്തയക്കേണ്ടിവന്നു. ആയാൾക്കു സ്നേഹിതന്റെ പേർമാത്രമേ ഓർമ്മയുണ്ടായിരുന്നുള്ളു. തെരുവിന്റെ പേരും വീട്ടുനമ്പ്രുമില്ലാതെ കത്തു സ്നേഹിതനു കിട്ടുകയില്ലെന്നുറപ്പിച്ചു, ഒടുവിൽ സ്നേഹിതന്റെ പേരെഴുതി. മേൽവിലാസത്തിന്റെ സ്ഥാനത്തു വിക്ടോറിയാ ടർമിനസ് മുതൽ സ്നേഹിതന്റെ വീടുവരെയുള്ള സ്ഥലത്തിന്റെ പ്ലാൻ വരച്ചു കത്തുപോസ്റ്റ്ചെയ്തു. ബോമ്പായിലെ ശിപായി കത്തു കൃത്യമായി മേൽവിലാസക്കാരനു കൊടുക്കുകയുംചെയ്തു.

## സിനിമാ ലോകം

സുപ്രസിദ്ധ സിനിമാ വിദൂഷകനായ ചാർലി ചാപ്ലിന്റെ പേരിൽ ഒരു ക്രിമിനൽ കേസ്സുത്ഭവിച്ചിരിക്കുന്നു. ഇതു വാദിക്കുവാൻ ജറിഗ്ഗസ്‌ലർ എന്ന പ്രസിദ്ധ വക്കീലിനെയാണു ചാർലി സമീപിച്ചിട്ടുള്ളതു്. ഇതിന്നു വക്കീൽ ആവശ്യപ്പെട്ട ഏററവും ചുരുങ്ങിയ ഫീസ്സ് 65,000 ഡാളറാണത്രെ.

റമോള എന്ന നടിക്കു ഒരു ചിത്രത്തിൽ അഭിനയിക്കുന്നതിന്നു 50,000-ക പ്രതിഫലം കൊടുപ്പാൻ ജയന്ത് ദേശായി പ്രോഡക്ഷൻ കമ്പനി സമ്മതിച്ചിരിക്കുന്നു.

ബോമ്പായിൽ ഈയിടെയുണ്ടായ അഗ്നിബാധയുടെ ചില ദൃശ്യങ്ങൾ ഇന്ത്യയിലെ എല്ലാം നഗരങ്ങളിലും പ്രദർശിപ്പിക്കുന്നതാണത്രെ.

തെങ്ങിനെയും തേങ്ങയെയുംകൊണ്ടുള്ള വ്യവസായങ്ങളെപ്പററി ഒരു ഡോക്കുമെൻററി ചിത്രം നിർമ്മിക്കുവാൻ ഇൻഫർമേഷൻ ഫിലിം ഓഫ് ഇന്ത്യ (Information film of India) തീരുമാനിച്ചിരിക്കുന്നു.

സിനിമാ ചിത്രനിർമ്മാണശാലകളിൽ വികാരങ്ങളെ വാരക്കണക്കായി അളന്നുവരുന്നു. ഓരോതരം വികാരങ്ങളും പ്രകടിപ്പിക്കുന്നതിന്നു വേണ്ട ഫിലിമിന്റെ നീളത്തെ ആസ്പദമാക്കിയിട്ടാണു ഈ അളവു കണക്കാക്കുന്നതു്. ഭയങ്കരവേദന 18 അടി; സന്തോഷം 6 അടി; ഭയം 6 അടി; മരണവേദന 18 അടി ഇങ്ങനെ പോകുന്നു ആ കണക്ക്!

"ദ്രൗപതി" എന്ന പേരിൽ അടുത്തു പുറത്തുവരുന്ന ചിത്രത്തിൽ മി. റാംഗോപാലിന്റെ 3 മിനുട്ടുനേരത്തെ ഒരു നൃത്തമുണ്ട്. ഇതിന്നദ്ദേഹത്തിന്നു ലഭിച്ച പ്രതിഫലം 10,000-കയാണ്.

ഇന്ത്യൻ സിനിമാ നടികളിൽ സിഗരററ് തുടർച്ചയായി വലിക്കുന്നതു ദേവികാറാണിയാണ്. ഒരു സിഗരററ് കത്തി അവസാനിക്കുമ്പോൾ അതിന്റെ തീ കൊണ്ടു പിന്നത്തെ സിഗരററ് കത്തിക്കുകയാണത്രെ പതിവ്.

'മങ്കമ്മാ ശപഥം' എന്ന തമിഴ് പടത്തിലുള്ള മിസ്സ് വസുന്ധരയുടെ രണ്ടു ഡാൻസുകൾ പട്ടാളക്കാരുടെ വിനോദാർത്ഥം ഇന്ത്യയ്ക്കു പുറമെ പ്രദർശനത്തിന്നയക്കുവാൻ തീരുമാനിച്ചിരിക്കുന്നു.

## ഭാരതം

450 തരം മരുന്നുകൾ വില നിയന്ത്രണത്തിന്നു വിധേയമായിരിക്കുന്നു.

മദ്രാസ് ഗവർണ്ണരുടെ യുദ്ധഫണ്ടിലേക്കു 3 കോടി ഉറുപ്പികപിരിഞ്ഞുകിട്ടിയിരിക്കുന്നു.

കണ്ണൂരിലും തൃത്താലയിലും ഒരുതരം കൽക്കരിയുള്ളതായി കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു.

"പാററ്നാ മ്യൂസിയത്തിൽനിന്നും ഒരു കുഗ്രാമത്തിലേക്കു നീക്കംചെയ്തിരുന്ന ഒരു (പെയിൻറിംഗ്)ചിത്രം കാലാവസ്ഥകൊണ്ടു വല്ല മാററവും വ

ന്നിട്ടുണ്ടോ എന്നു പരിശോധിക്കുവാൻ മ്യൂസിയം ഉദ്യോഗസ്ഥൻ ചെന്നു നോക്കിയപ്പോൾ, 16-ാംനൂററാണ്ടിലെ ഇൻേറാപേഴ്സ്യൻപെയിൻറിങ്ങ് കലയുടെ ഒരു നിദർശനമാണതെന്നു മനസ്സിലായി. അതിൻെറ ഒരു ഭാഗത്തു കുറാം രാജകുമാരൻ (പിന്നീടു ഷാജിഹാൻ ചക്രവർത്തി) പേരെഴുതി ഒപ്പിടുകയും 1617 എന്ന കൊല്ലം എഴുതുകയും ചെയ്തിരിക്കുന്നതായി കണ്ടു. കാററുതട്ടിയപ്പോഴാണിതു തെളിഞ്ഞുകാണാറായതു്. ഈ പരമാർത്ഥം ഇതുവരെ അജ്ഞാതമായിരുന്നു" എന്നു ബീഹാർ റിസർച്ച് സൊസൈററി ജേണ്ണൽ പ്രസ്താവിക്കുന്നു.

കേന്ദ്രനിയമസഭകളുടെ കാലാവധി 44 ഒക്ടോബർ മുതൽ 1 കൊല്ലംകൂടി ഗവണ്ണർ ജനറൽ നീട്ടിയിരിക്കുന്നു.

ബങ്കാളിൽ ജലസേചനത്തിനു ഇക്കൊല്ലം ഒരു കോടി ഉറപ്പിക നീക്കിവെച്ചിരിക്കുന്നു. കൃഷിയുടെ അഭിവൃദ്ധിയാണിതിൻെറ ലക്ഷ്യം.

ആസ്സാം സംസ്ഥാനത്തിലെ "ബനിയാച്ചംഗ്" ആകുന്നു ലോകത്തിലെ ഏററവും വലിയ ഗ്രാമം, ജനസംഖ്യ 4200.

44 മേയി 22-ാംനു അവസാനിക്കുന്ന ഒരു കൊല്ലത്തിൽ ആസ്ത്രേലിയയിൽനിന്നു 295,000തൻ ഗോതമ്പും, 36,000തൻ ഗോതമ്പുപൊടിയും ഇന്ത്യയിൽ കൊണ്ടുവന്നിട്ടുണ്ട്.

---

ഡൽഹിയിൽ റേഷനിംഗ് ആരംഭിച്ചിരിക്കുന്നു; ഇവിടത്തെ ജനസംഖ്യ 9 ലക്ഷമാണ്. 795,000 കാർഡുകൾ വിതരണംചെയ്തു കഴിഞ്ഞു. വൈസ്രായിക്കും പത്നിക്കും റേഷൻകാർഡുകൾ നൽകിയിരിക്കുന്നു.

1948നും 1952നും ഇടക്കു $2\frac{3}{4}$ ശതമാനം പലിശയോടുകൂടി മടക്കിക്കൊടുക്കുവാൻ തക്കവണ്ണം ഇന്ത്യാഗവമ്മേൻറ 50 കോടി ഉറുപ്പിക കടമെടുപ്പാൻ തീരുമാനിച്ചിരിക്കുന്നു.

## ചിരിയും ചിന്തയും

ഇംഗ്ലീഷു വ്യാകരണം (Mood) പഠിപ്പിച്ചുകൊണ്ടിരുന്ന ഒരദ്ധ്യാപിക ബോർഡിൽ ഇങ്ങനെ എഴുതി: "തീപ്പെട്ടിക്കോലുകൾ എങ്ങും കത്തിച്ചിടരുത്; ലണ്ടനിലെ അഗ്നിബാധയെയോർക്കുക."

എന്നിട്ടു പറഞ്ഞു "കുട്ടികളേ നിങ്ങൾക്കു ഇതുപോലുള്ള മറ്റൊരു വാചകം പറയാമോ?"

ഒരു കുട്ടി: "എവിടെയും തുപ്പരുത്; നൂഹുനബിയുടെ കാലത്തെ വെള്ളപ്പൊക്കത്തെ ഓർക്കുക."

* * *

പുതുതായി ഒരു നഴ്സുമായി പരിചയപ്പെട്ട യുവാവു നഴ്സിനോടു.

"എന്തെങ്കിലും അപകടം പററിയാൽ ഞാൻ ഇനി നിങ്ങളുടെ ആസ്പത്രിയിലേക്കേ വരൂ"

നഴ്സ്: എൻെറ ആസ്പത്രിയിലേക്കാണ വരികയെങ്കിൽ പററിയതു അപകടമാവില്ല; ഒരു മഹാഭുതമായിരിക്കും. ഞാൻ ഒരു പ്രസവാസ്പത്രിയിലെ നഴ്സാണ്!

* * *

ഓർമ്മശക്തി കുറഞ്ഞ ഒരാഫീസു മാനേജർ പുറത്തേക്കു പോകുമ്പോൾ "3 മണിക്കു മടങ്ങണം" എന്നു നോട്ടീസ് ബോർഡിന്മേൽ എഴുതിവെച്ചു. അയാൾ മടങ്ങിയെത്തിയപ്പോൾ 2 മണിയേ ആയിരുന്നുള്ളു. നോട്ടീസ്സു വായിച്ചിട്ടു, അദ്ദേഹം 3 മണിവരെ അഫീസ്സിൻെറ ഇറയത്തു കാത്തിരുന്നു.

* * *

ഒരാൾ: ഈ രാജ്യത്തു ഒരു കുട്ടി ബാക്കിയില്ല ഞാനന്വേഷിക്കാതെ; എനിക്കു വേണ്ടതു ഒരാളുടെ വക്കൽനിന്നും കിട്ടാനില്ല"

പരസ്നേഹിതൻ: "എന്താണ് ഇത്രയും അപൂർവ്വമായ ആ സാധനം?"

ഒരാൾ: കടം

* * *

മഞ്ജു: ഇന്നൊരു പത്തു പതിനഞ്ചു പ്രാവശ്യമായില്ലേ നിങ്ങൾ ആ പീടികയിൽനിന്നു വട വാങ്ങുന്നു! ആ പീടികക്കാരൻ നിങ്ങളെപ്പററി എന്തു വിചാരിക്കും?

ഭർത്താവു: എന്നെപ്പററി ഒന്നും വിചാരിക്കില്ല; നിനക്കാണെന്നു പറഞ്ഞിട്ടാണ ഞാനീ വടയെല്ലാം വാങ്ങിയതു്.

* * *

"ഞാൻ മുഠാളന്മാരോടു അധികം സംസാരിക്കാറില്ല."

"അതു വളരെ നല്ലതാണ്; ഞാൻ നിങ്ങളോടു അധികം സംസാരിക്കാത്തതും മററൊന്നുമല്ല."

* * *

പുതുതായി വന്ന ഒരദ്ധ്യാപകൻ ഒരു കുട്ടിയോടു "രാമായണം" പാഠം എടുത്തു കൊടുത്തു അതു വായിക്കാൻ പറഞ്ഞു.

കുട്ടി: അയ്യോ...അയ്യോ...എന്നു തുടങ്ങി. (എല്ലാവരും പരിഭ്രമിച്ചു നോക്കി)

ഗുരു: കരയുന്നതെന്തേടോ! ഉറക്കെ വായിക്കൂ!

കുട്ടി; (വളരെ ഉച്ചത്തിൽ) അയ്യോ...അയ്യോ...അയ്യോ...അയോദ്ധ്യാ രാജ്യത്തു ദ...ദ...ദ...ദ...ദശരഥൻ എന്ന ഒരു രാജാവുണ്ടായിരുന്നു."

കുട്ടി വിക്കനാണെന്നു ഗുരുനാഥനു മനസ്സിലായോ എന്തോ?

* * *

"നിങ്ങൾ പറഞ്ഞപോലെ, "നിന്നെ ഞാൻ എന്തിനു പേടിക്കുന്നു- നിനക്കൊരു പാഠം പഠിപ്പിക്കാതെ ഞാൻ വിടുമോ?" എന്നെല്ലാം ഞാൻ ആ പോക്കിരിയോടു പറഞ്ഞു."

"ശരി, വളരെ നന്നായി. അങ്ങനെ തല നീത്തി നടക്കു. ഒരു മനുഷ്യനാണ നീയുമെന്നു അവൻ മനസ്സിലാക്കട്ടെ."

"തലനീത്തി നടക്കാൻ കുറച്ചു വിഷമം; അവൻെറ അടികൊണ്ടു കഴുത്തു വല്ലാതെ വീങ്ങിയിരിക്കുന്നു.

# ലണ്ടനിൽനിന്ന്

ഖാൻബഹദൂർ കെ. മുഹമ്മദ്, എം. എ.

10, Hadley Gardens
Duke's Avenue Chiswick,
London, W. 4.

22—11—1923.

കഴിഞ്ഞ ആഴ്ചയിലെ കത്ത് ഇവിടെനിന്നു പോസ്റ്റ്ചെയ്തശേഷം നാട്ടിൽനിന്നയച്ച കത്ത് ഇവിടെ കിട്ടി. അവിടെ എല്ലാവരും സുഖമായി കഴിഞ്ഞുകൂടി വരുന്നുണ്ടെന്നറിഞ്ഞു സന്തോഷിക്കുന്നു. അതിന്നുശേഷം അയച്ച കത്തു ഇന്നലെ ഇവിടെ കിട്ടി.

ഇതിന്നു മുമ്പെഴുതിയ ചില കത്തുകളിൽ ഇവിടുത്തെ ചില കാഴ്ചബംഗ്ലാവുകളെക്കുറിച്ചു, ഈ സ്ഥാപനങ്ങളിൽ ലോകത്തിൽ എവിടെയും, കരയിലും, കടലിലും നിവസിക്കുന്ന ജീവികളെ അവ പ്രകൃതിയിൽ ജീവിച്ചുവരുന്നപോലെ സൂക്ഷിച്ചുവരുന്നുണ്ടെന്നു ഞാൻ എഴുതിയിരുന്നുവല്ലൊ. ഈ കാഴ്ചബംഗ്ലാവുകൾ കാഴ്ചക്കു വളരെ കൌതുകകരവും ബ്രിട്ടീഷ് ജനതയുടെ വിജ്ഞാനം വർദ്ധിപ്പിക്കുവാൻ ഉതകുന്നവയുമാണെന്നും ഞാൻ സൂചിപ്പിച്ചിരുന്നു. കൂടാതെ ഈ ശേഖരണങ്ങൾ വിദേശങ്ങളിൽ സഞ്ചരിച്ചും, പ്രവൃത്തിയെടുത്തും വരുന്ന ഓരോ ഇംഗ്ലീഷുകാരന്റെയും സ്വരാജ്യസ്നേഹത്തെ ചൂണ്ടിക്കാണിക്കുന്നുമുണ്ട്. വിദേശരാജ്യങ്ങളിലെ തങ്ങളുടെ അനുഭവങ്ങൾ സ്വദേശത്തു താമസിക്കുന്ന നാട്ടുകാരുടെ ഗുണത്തിന്നും പോഷണത്തിന്നും ആയി പ്രദാനംചെയ്യുന്ന ഇത്തരം സേവനങ്ങൾ കാണുമ്പോൾ, തള്ളപ്പക്ഷികൾ ബഹുദൂരം ഇരതേടി നടന്നു തങ്ങളുടെ ലഭ്യത്തിൽ കാര്യമായ ഒരു ഭാഗം കൂടുകളിൽ വായ് തുറന്നു കാത്തുകൊണ്ടിരിക്കുന്ന കുഞ്ഞുങ്ങൾക്ക് പ്രദാനംചെയ്യുന്നപോലെ തോന്നുന്നു. ഇങ്ങിനെയുള്ള സേവനത്തിന്നായി ഇവിടുത്തെ വിദ്വാന്മാരും ധനികരും സർവ്വസഹായവും നൽകിക്കൊണ്ടിരിക്കുന്നു.

ജന്തുശേഖരങ്ങളോളം കാഴ്ചക്കു രസാവഹമല്ലെങ്കിലും അതിലും പ്രാധാന്യമേറിയ ഒന്നാണ് "ക്യൂ ഗാർഡൻസ്" (Kew Gardens) എന്നുപറയുന്ന, വിവിധ സസ്യവർഗ്ഗങ്ങൾ ശേഖരിച്ചു വളർത്തിവരുന്ന ഇവിടുത്തെ തോട്ടം. ആറു പെനികൊടുത്താൽ ലണ്ടനിൽനിന്നു ബസ്സുവഴിയായി ഇവിടെ എത്താം. ഈ തോട്ടത്തിന്നു 300 ഏക്കറിലധികം വിസ്താരമുണ്ട്. ഇതിന്നകത്തു ഒരു ചെറിയ തടാകവും അതിന്നരികിലായി സസ്യങ്ങളെപ്പറ്റി ഗവേഷണംനടത്തുന്നതിന്നു ഉപയോഗിക്കുന്ന

കണ്ണാടിച്ചില്ലുകളെക്കൊണ്ടുണ്ടാക്കിയ പല എടുപ്പുകളുമുണ്ട്. ലോകത്തിലെവിടേയും കാണുന്ന വിവിധതരം സസ്യങ്ങൾ ശേഖരിച്ചു വളർത്തിവരുന്ന ഈ തോട്ടത്തിൽ ഇവിടുത്തെ കാലാവസ്ഥയിൽ വളരുന്ന ചെടികൾ സാധാരണമട്ടിലും ഉഷ്ണപ്രദേശങ്ങളിൽ മാത്രം വളരുന്ന സസ്യങ്ങൾ കണ്ണാടിച്ചില്ലുകൊണ്ടുണ്ടാക്കിയ കൃത്രിമവീടുകൾക്കുള്ളിൽ വായു ചൂടാക്കിനിർത്തി അതിനകത്തും വളർത്തിവരുന്നു. ഈവക ചെടികൾക്ക ഇവിടുത്തെ മഞ്ഞും തണുപ്പും പിടിക്കാത്തതിനാൽ ഇങ്ങിനെയുള്ള കൃത്രിമമാർഗ്ഗത്തിലൂടെയല്ലാതെ അവയെ വളർത്തുവാൻ സാധിക്കയില്ല. നമ്മുടെ നാട്ടിലെ മാവ്, പ്ലാവ്, തെങ്ങ്, മുതലായ വൃക്ഷങ്ങളും വാഴ മുതലായ മററു പഴച്ചെടികളും ഇവിടെ വളരുകയില്ലെന്നു പറയേണ്ടതില്ലല്ലൊ. മേൽപറഞ്ഞ കൃത്രിമ ഏർപ്പാടിലും അവ ശരിയായ ആരോഗ്യത്തോടെ വളർന്നുകാണുന്നില്ല. പക്ഷേ ഗവേഷണത്തിനും കാഴ്ചക്കും വേണ്ടി മാത്രം വളർത്തിവരുന്നതാണ്.

സസ്യശാസ്ത്രവിദഗ്ദ്ധന്മാരാണ് ഈ തോട്ടത്തെ രക്ഷിച്ചുപോരുന്നത്. സസ്യങ്ങളെ പലതരങ്ങളായി വേർതിരിച്ചു വിദഗ്ദ്ധന്മാർ ഓരോ തരങ്ങളെപ്പററിയും

ഗവേഷണംനടത്തിവരുന്നു. ഉദാഹരണമായി, നമ്മുടെ നാട്ടിൽ വളരുന്ന വെറും പുല്ലിന്നുതന്നെ ഒരു വിഭാഗമുണ്ട്. ഏതെല്ലാം പുല്ല് ഏതെല്ലാം മണ്ണിലും കാലാവസ്ഥയിലും വളരും; അത് പുഷ്ടിയായി വളരാൻ ഏതെല്ലാം സ്ഥിതിഗതികളാണ് ഏർപ്പെടുത്തേണ്ടത്; വ്യത്യസ്തമായ പുല്ലുകൾ തമ്മിൽ കൂട്ടിയിണക്കിയാൽ ഏത് തരം പുല്ലുണ്ടാകുന്നു; കാലികൾക്ക ഭക്ഷണത്തിന്നു ഏതുതരം പുല്ലാണ് ഏററവും ഉതകുക; എന്നിങ്ങനെയാണ് ഗവേഷണം. ഇതേമാതിരി മററെല്ലാ സസ്യവർഗ്ഗങ്ങളെപ്പററിയും ഗവേഷണം നടത്തിവരുന്നു.

ഏകദേശം 100 കൊല്ലങ്ങളോളമായി ഈ തോട്ടം ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ വിവിധഭാഗങ്ങൾക്ക ഉപയോഗപ്രദമായ സസ്യവർഗ്ഗങ്ങളെ വിതരണം ചെയ്തു, അവിടങ്ങളിലുള്ള ഉല്പന്നങ്ങൾ വർദ്ധിപ്പിക്കുവാനുള്ള ഒരു ഏർപ്പാട ഇവിടെ ചെയ്തുവരുന്നു. ഇതിനെ തുടൎന്നു പല പുതിയ ധാന്യങ്ങളും, വൃക്ഷങ്ങളും, കായ്കറികളും, പഴച്ചെടികളും സാമ്രാജ്യത്തിൻെറ പല ഭാഗങ്ങളിലേക്കും അയച്ചുകൊടുക്കുന്നു. മലയായിൽ റബ്ബർ മരവും, ഇന്ത്യയിൽ ക്വനീൻ മരവും ഇങ്ങിനെയാണത്രെ വെച്ചുപിടിപ്പിക്കുവാനിടയായത്.

ഈ തോട്ടത്തിൽതന്നെ ഒരു ഭാഗത്ത് ഇംഗ്ലീഷ് പച്ചക്കറികൾ ഭംഗിയായി കൃഷിചെയ്തിട്ടുണ്ടു. ഉരുളക്കിഴങ്ങ്, കേബേജ്, കോളിഫ്ളവർ, കേരററ്, അവര മുതലായവയാണ് ഇവിടെയുള്ളത്. ഈ ഭാഗത്തേക്ക പ്രവേശിച്ചാൽ ഇവ കൃഷിചെയ്യേണ്ട മട്ടും മററും വിശദമായി അതിന്നു ഏല്പിച്ചിട്ടുള്ള ആൾ കാഴ്ചക്കാൎക്ക് പറഞ്ഞുകൊടുക്കുന്നു. അതേപ്രകാരംതന്നെ ലോകത്തിൽ എവിടെയും വളരുന്ന ഏതുതരം സസ്യത്തിൻെറയും പൂൎണ്ണ വിവരം ഓരോ ഭാഗത്തുനിന്നും സമ്പാദിക്കാം. മരുന്നുകൾക്കായി ഉപയോഗിക്കുന്ന ചെടികളുടെയും ഒരു പ്രത്യേക വിഭാഗം ഇവിടെയുണ്ട്. ഇതൊന്നും കൂടാതെ മറെറാരു ഭാഗത്ത് നാല്പത്‌ലക്ഷത്തോളം വരുന്ന വ്യത്യസ്ത ചെടികൾ ഉണക്കി തരംതിരിച്ചു കണ്ണാടിച്ചില്ലുകൊണ്ടുണ്ടാ

ക്കിയ അളമാരികളിൽ കാഴ്ചക്കായി വെച്ചിരിക്കുന്നു. ഇതാണത്രെ ലോകത്തിൽ വെച്ച ഏററവും വലിയ ഉണക്കച്ചെടിശേഖരം.

ഈ തോട്ടം വളരെ ശ്രുതിപ്പെട്ട ഒന്നാകകൊണ്ടു വളരെയധികം വിദ്യാത്ഥികളും, മരുന്നുവ്യവസായക്കാരും, സസ്യശാസ്ത്രജ്ഞന്മാരും അനേക രാജ്യങ്ങളിൽനിന്നു ഇവിടെ വന്നു ഇതു സന്ദർശിക്കുന്നു. പത്തുലക്ഷത്തിലധികം കാഴ്ചക്കാർ ഒരു കൊല്ലത്തിൽ ഇതു സന്ദർശിക്കുന്നുണ്ടെന്നാണ് അറിയുന്നത്.

നവമ്പർ 11-ാംനു-യായിരുന്നുവല്ലൊ യുദ്ധകാലത്തെ തല്ക്കാലസന്ധി ഒപ്പിട്ട ദിവസം. അതിൻെറ ഓമ്മക്കായി ബ്രിട്ടീഷ് സാമ്രാജ്യമൊട്ടുക്ക എല്ലാ കൊല്ലവും നവമ്പർ 11-ാംനു- 11 മണിക്ക് 2 മിനുട്ട് നേരം നിശ്ശബ്ദത ആചരിക്കേണമെന്നു ബ്രിട്ടീഷ് മഹാരാജാവിൻെറ ഉത്തരവുണ്ടല്ലൊ. അതനുസരിച്ച ഈ നവമ്പർ 11-ാംനു- ഇവിടെയും ഈ ചടങ്ങു ആചരിച്ചു. 70 ലക്ഷത്തിലധികം ജനങ്ങൾ താമസിക്കുന്ന ഈ പട്ടണത്തിൽ ആ സമയത്ത് സവ്വരും തങ്ങളുടെ പ്രവൃത്തി പെട്ടെന്നു നിരുത്തി നിശ്ശബ്ദമായി നിന്നത് വളരെ അത്ഭുതമായി തോന്നി. കാറുകളും, ബസ്സുകളും, ട്രാമുകളും എല്ലാം അതാത് സ്ഥലത്ത് പെട്ടെന്നുനിന്നു. തെരുവീഥികളിൽ ധൃതിയായി അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്ന ജനക്കൂട്ടവും പെട്ടെന്നു നിന്നു. അതിന്നു അല്പം മുമ്പായി സ്വരാജ്യത്തിന്നുവേണ്ടി തങ്ങളുടെ ജീവനെ ബലികഴിച്ച എത്രയോ യോദ്ധാക്കളെ ഓമ്മിച്ച ബഹുമാനിക്കുവാനായി ഉണ്ടാക്കിട്ടുള്ള "യുദ്ധമെമ്മോറിയൽ" ശിലാസ്തംഭത്തിന്നു ചുററും രാജാവും, മന്ത്രിമാരും, വലിയ പട്ടാള ഉദ്യോഗസ്ഥന്മാരും, പൊതുജനങ്ങളും പുഷ്പമാലകളെകൊണ്ടു നിറച്ചിരുന്നു. വലിയ പട്ടാള ഉദ്യോഗസ്ഥന്മാർ ഇതിന്നു ചുററും കുതിരപ്പുറത്തും മററുമായി നിന്നുകൊണ്ടാണ് നിശ്ശബ്ദത ആചരിച്ചത്. ആംഗ്ലേയരുടെ യോജിപ്പിൻെറയും, ത്യാഗബുദ്ധിയുടെയും, സ്വരാജ്യസ്നേഹത്തിൻെറയും ഒരു പ്രത്യേക പ്രദർശനമായിരുന്നു അത്.

വേറെ വിശേഷാൽ ഒന്നും ഇപ്പോൾ എഴുതുവാനില്ല.

# കുറിപ്പുകൾ

## തിരൂര് മുസ്ലിം ബാലികാ ഹൈസ്കൂൾ:—

തിരൂര് മുസ്ലിം ബാലികാ ഹൈസ്കൂളിനോടനുബന്ധിച്ചു നടത്തപ്പെടുന്ന വിദ്യാർത്ഥിനീമന്ദിര (ബോഡിംഗ് ഹൌസ്) ത്തിൻെറ നടത്തിപ്പിനുവേണ്ടി ഈ പംക്തികളിൽ ഞങ്ങൾ പല അഭ്യർത്ഥനകൾ പുറപ്പെടുവിക്കുകയും, കേരളത്തിൻെറ നാനാഭാഗങ്ങളിൽനിന്നും ഗണ്യമായ സംഭാവനകൾ സിദ്ധിക്കുകയും ചെയ്തിട്ടുള്ളതു ചാരിതാർത്ഥ്യത്തോടെ അനുസ്മരിക്കുകയും ചെയ്യുന്നതോടൊപ്പം കമ്മിററി കാര്യദർശി ജ: ഹാജി കൊയപ്പത്തൊടി അഹമ്മദുകുട്ടി സാഹിബ് ചെയ്തിട്ടുള്ള അഭ്യർത്ഥന (അന്യത്ര) യിലേക്കു കേരള മുസ്ലിമീങ്ങളുടെ സവിശേഷവും സാനുകമ്പവുമായ ശ്രദ്ധയെ സാദരം ക്ഷണിച്ചുകൊള്ളുന്നു. മുസ്ലിംസ്ത്രീവിദ്യാഭ്യാസവിഷയത്തിൽ സംസ്ഥാനത്തിലെ ഇദംപ്രഥമമായ ഒരു സ്ഥാപനമാണിതെന്നും ഇതിൻെറ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയിൽ മാപ്പിളസമുദായത്തിന്നു ധാരാളം അഭിമാനിക്കാനവകാശമുണ്ടെന്നും പ്രസ്തുത സ്കൂളിൻെറ ഇതഃപര്യന്തമുള്ള ചരിത്രം സാക്ഷ്യംവഹിക്കുന്നു. 1940-ൽ 182 മുസ്ലിം വിദ്യാർത്ഥിനികളോടുകൂടി (ഇവരിൽ 119 പേർ ഹോസ്റ്റൽ അംഗങ്ങളായിരുന്നു.) സമാരംഭിച്ച ഈ വിദ്യാലയത്തിൽ ഇപ്പോൾ 240 ബാലികമാർ പഠിച്ചുവരുന്നു. ഇവരിൽ 212 പേർ ഹോസ്റ്റലിൽ താമസിക്കുന്നവരാണ്. ഞങ്ങൾ പ്രതീക്ഷിക്കുകയും മുൻപ് അഭിപ്രായപ്പെടുകയും ചെയ്തപോലെ ഇരുപതോളം കുട്ടികൾ ഇപ്പോൾ ബോഡിംഗ് ഫീസ്സു കൊടുത്തുവരുന്നുണ്ട്. അങ്ങിനെയുള്ളവർ വർദ്ധിക്കുന്നതുവരെ ഈ സഹായം തുടർന്നുകൊണ്ടേയിരിക്കാതെ നിവൃത്തിയില്ല. ഇപ്പോൾ ഒരുന്നൂറിൽപരം കുട്ടികൾക്കു സഹായധനം നൽകേണ്ടിയിരിക്കുന്നു. ജീവിതച്ചിലവു വമ്പിച്ചതോതിൽ വർദ്ധിച്ചിരിക്കുന്ന ഈ ഘട്ടത്തിൽ ചുരുങ്ങിയതു 8000ക. പൊതുജനങ്ങളിൽനിന്നും ലഭിച്ചെങ്കിൽ മാത്രമേ ഹോസ്റ്റൽ തുടർന്നുകൊണ്ടുപോകുവാൻ സാധിക്കയുള്ളു.

സമുദായത്തിലെ ഒരു ഉദാരനും വിദ്യാതല്പരനുമായ ഖാൻബഹദൂർ മുഹമ്മദ് ഷംനാഡ് സാഹിബ് (കാസർകോഡ്) എം. എൽ. എ. മുഖാന്തരം ഈ വർഷാരംഭത്തിൽ അയച്ചുകിട്ടിയ 500-ക.യെത്തുടർന്നു, ഖാൻബഹദൂർ കെ. മുഹമ്മദുസാഹിബ് എം. എ, ഹാജി കൊയപ്പത്തൊടി എം. അഹമ്മദുകുട്ടി സാഹിബ്, പുനത്തിൽ അബൂബക്കർ സാഹിബ് എന്നിവർ അടുത്ത ദിവസം 1250-ക.കൂടി പിരിച്ചു തുകച്ചു് (സംഭാവനകളുടെ പേരുവിവരം അന്യത്ര ചേർത്തിരിക്കുന്നു.) ഇനിയും 6000-ൽ അധികം ഉറുപ്പിക ഇക്കൊല്ലം വേണ്ടിയിരിക്കുന്നു. കേരള മുസ്ലിമീങ്ങൾ

ഒന്നു കണ്ണു തുറന്നാൽ ഈ സംഖ്യയും ഒരു സ്ഥിരമായ ഫണ്ടും സംഭരിക്കുക എന്നതു ഒരു പ്രശ്നമേയല്ല. പക്ഷേ, ഓരോ വ്യക്തിയേയും സമീപിക്കണമെന്നു മാത്രം.

കമ്മിററി സിക്രട്ടരി തന്റെ അഭ്യൎത്ഥനയിൽ ഊന്നിപ്പറഞ്ഞിട്ടുള്ളപോലെ ഓരോരുത്തരെയും സമീപിക്കുക എന്നതു ഈ അവസരത്തിൽ എത്രകണ്ടു വിഷമം പിടിച്ചതാണെന്നു ഞങ്ങൾ പ്രത്യേകിച്ചു പറയേണ്ടതില്ല. ഇതു സ്വയം കണ്ടറിഞ്ഞു അവരവരുടെ സംഭാവനകൾ സിക്രട്ടരിയുടെ പേരിൽ അയച്ചുകൊടുക്കുന്നതിന്നു ഞങ്ങൾ കേരള മുസ്ലിമീങ്ങളോടു സവിനയം അഭ്യൎത്ഥിച്ചുകൊള്ളുന്നു.

---

## സംഭാവന

തിരൂർ മുസ്ലിം ഗേൾസ് ഹൈസ്കൂൾ ഹോസ്റ്റലിലേക്കു ഇക്കൊല്ലം താഴെപറയുന്ന സംഭാവനകൾ ലഭിച്ചതായി സിക്രട്ടരി ഞങ്ങളെ അറിയിച്ചിരിക്കുന്നു.

| | | | | | | |
|---|---|---|---|---|---|---|
| ഖാൻബഹദൂർ | മുഹമ്മദ് ഷാംനാടുസാഹിബ് ബഹദൂർ, | കാസർകോട്ട് | ക | 500 | 0 | 0 |
| ജനാബ് | എസ്സ്. ഇമ്പിച്ചികോയഹാജി സാഹിബ് | കോഴിക്കോട്ട് | ക | 100 | 0 | 0 |
| ,, | കെ. അഹമ്മതുകോയ സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | യം. ഹാജി അബ്ദുറഹിമാൻ ബറാമി സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | കെ. മമ്മത്കോയ സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | സി. പി. കുഞ്ഞഹമ്മതു സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | പുതിയകത്തു ഉസ്സാൻകോയ സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | കെ. യം. അബ്ദുൽകാതർ സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | യം. ആലിക്കോയ സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | ടി. ഹുസ്സൻ സാഹിബ് | ,, | ക | 100 | 0 | 0 |
| ,, | കെ. ഇമ്പിച്ചമ്മതു സാഹിബ് | ഫറോക്ക് | ക | 100 | 0 | 0 |
| മെസ്സേഴ്സ് | എസ്സ്. എം. സെയിത്മുഹമ്മതു ആൻറ് സൺസ് | കോഴിക്കോടു | ക | 100 | 0 | 0 |
| ,, | ടി. പി. മമ്മതുകോയ ഹാജി ആൻറ് സൺസ് | ,, | ക | 50 | 0 | 0 |
| ,, | ടി. ഹസ്സൻകോയമുല്ല ആൻറ് സൺസ് | ,, | ക | 50 | 0 | 0 |
| ജനാബ് | എം. കെ. കുട്ടി സാഹിബ് | പൊന്നാനി | ക | 50 | 0 | 0 |

—:o:—